# കവിസാർവ്വഭൌമൻ

## കൊടുങ്ങല്ലൂർ

## ചെറിയ കൊച്ചുണ്ണിത്തമ്പുരാൻെറ കൃതി

1. ദേവീമാഹാത്മ്യം.
2. അതിവാതവർഷം
3. മധുരമംഗലം.

**അച്ചടിയിൽ:**

ശ്രീമത് ഭാഗവതം (ഗദ്യം)

സുന്ദരകാണ്ഡം (തുള്ളൽ)

വഞ്ചീശ വംശം മഹാകാവ്യം

മലയാം കൊല്ലം ,,

ബാലോപദേശം ,,

ഗൌരീവിലാസം ,,

# [illegible]

(കിളിപ്പാട്ട്)



കവിസാർവ്വഭൌമൻ

കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ.



പ്രസിദ്ധീകരണം

കേരളാ ബുക്ക് ഹൌസ്, കൊടുങ്ങല്ലൂർ.

വില 1ക. 50 ന.പ.

# BHADROLPATHI

AUTHOR

KAVISARVABHOWMAN

KODUNGALLUR CHERIA KOCHUNNY THAMPURAN.

Copies 1000.

2nd Edition March 1961.



Publication:-

KERALA BOOK HOUSE, CRANGANORE.

**PRICE Rs. 1—50**

*Printed at the PRAKASAM PRESS, IRINJALAKU*



# ഭദ്രോല്പത്തി

## പ്രഥമപാദം.

ഹരിഃ ശ്രീ ഗണപതയെ നമഃ അവിഘ്നമസ്തു,
ശ്രീ മഹാദേവ്യൈ നമഃ വിദ്യാം ദേഹി

മാമലമകളാം ദേവി ലാളിച്ചു വളത്തീട്ട
ഓമനക്കിളിപ്പെണ്ണേ! സുഖമല്ലയോ തവ
ശ്രീമതി ഭവതിയെ കാൺകയാൽ ഞങ്ങൾക്കുള്ളി-
ലാമോദം വളരുന്നിതനന്തമായിട്ടിപ്പോൾ
ഈ മഹാപാപകലിയുഗത്തിൽ സംസാരമാ
മാമയമകലുവാനാലോചിച്ചീടുന്നേരം
കാമാരിസുതാവൃത്തമല്ലാതൊന്നുമില്ലെന്നാ
മാമുനീന്ദ്രന്മാർ ചൊന്ന കേൾവി ഞങ്ങൾക്കുണ്ടേററം
ആക്കഥ വണ്ണിക്കുവാൻ ഭവതിക്കുള്ളപോലി-
ല്ലിക്കാലം മിടുക്കാക്കും ഉൾക്കാമ്പിലോക്കുന്നേരം
ചിക്കന്നിങ്ങു വന്നാലും സൽക്കഥാമൃതമേകി-
ട്ടിക്കണ്ട ലോകമെല്ലാം സവ്വദാ രക്ഷിച്ചാലും
ഉത്തമസ്ത്രീകളാം വന്ദിച്ചിത്തരം പറഞ്ഞപ്പോൾ
ചിത്തരംഗത്തിലേററം നിറഞ്ഞ ഭക്തികൊണ്ടു
സത്വരമന്ധയായിട്ടിത്തിരി കഴിഞ്ഞിട്ടാ
ത്തത്തയും കാളീവൃത്തമുരപ്പാനാരംഭിച്ചാൾ
ശ്രീശിവ! ജയ! ജയ! ശ്രീശിവാപതെ! ജയ
ശ്രീശവന്ദിത! ഭക്തശ്രീശിവപ്രദ! ജയ
ക്ലേശമങ്ങുള്ളതെല്ലാമാശുതീത്തടിയന്റെ
ആശയംതന്നിൽ കൃപാരാശേ! വന്നരുളേണം
ജടയും ജാഹ്നവിയും കുടിലശശാങ്കനും
നിടിലനേത്രാഗ്നിയും നെടിയസപ്പങ്ങളും

അടിയാർതന്നിൽ കൃപാകടാക്ഷങ്ങളെപ്പോഴും
വിടുന്ന തൃക്കണ്ണിണയുടയവിലാസവും
തുടുത്തു വിലസുന്ന ചൊടിയും സ്മിതങ്ങളും
കടുത്ത ശൂലാദിയാം കൊടിയശസ്ത്രങ്ങളും
കടിയിലാനത്തോലും മടിയിൽ ശ്രീഗൌരിയും
അടിയിൽ സുരാസുരപടലമശേഷവും
ഉടയൊരു നിന്തിരുവടിതൻ തിരുമേനി
വടിവിൽക്കാണ്മാനേററമടിയനുണ്ടാഗ്രഹം
വാമദേവൻെറ ചാരു വാമാംഗം വാങ്ങിച്ചോരു
വാമലോചനേ! നാഥേ! മാമലമങ്കയാളെ!
സാമജസമയാനേ! സോമസന്നിഭാനനേ!
ശ്യാമളവേണിയാളെ! കോമളസ്വരൂപിണി!
കരുണാനിധേ! തവ ചരണം ശരണം മേ
തരണം പരമന്തഃകരണവിശുദ്ധിയെ
സരസം കൊടുങ്ങല്ലൂരതുളും ഭഗവതി
ചരമജലധീശപരദേവതെ! ജയ!
സുരേന്ദ്രനതപദേ! ഗിരീന്ദ്രപയോധരേ!
ഗരളാശനസുതെ! കരളിൽ വാഴ്ക മമ
ദുരിതഹരം തവ ചരിതം വർണ്ണിക്കുവാൻ
പെരുതായൊരു കാമം പരിചിൽ ചേരുന്നു മേ
ഇപ്പോഴും ഞാൻ വർണ്ണിക്കുന്ന തവൽ പുണ്യചരിത്രത്തെ
കെല്പോടു കേൾക്കുന്നോർക്കും നൽപദം നൽകേണമേ
ഗണേശന്താനും നാരീമണിയാം വാണിതാനും
പ്രണമിച്ചീടുമെന്നെ തുണച്ചീടണം സദാ
ഇന്ദിരാ വിളങ്ങീടും കാശ്മീരനഗരത്തിൽ
ഇന്ദ്രസന്നിഭൻ മഹാധാർമ്മികൻ ബലശാലി
ചന്ദ്രസുന്ദരാനനനായൊരു ഭൂമിപാലൻ
ചന്ദ്രസേനാഖ്യനുളവായി വന്നിതു മുന്നം
തന്നുടെ വലിയൊരു സൈന്യമോടൊരുമിച്ചാ-
മന്നവൻ മഹാരഥൻ രഥൻക്കരയേറി

# പ്രഥമ പാഠം

ധന്വിയായ് നായാട്ടിനു ദണ്ഡകാരണ്യത്തിങ്കൽ
ചെന്നോരോ മൃഗങ്ങളെക്കൊന്നങ്ങുതുടങ്ങിനാർ
പൌരുഷമേറും സിംഹം പുലികൾ സൂകരങ്ങൾ
ഘോരതകലർന്നീടും ശരഭം കരടികൾ
മത്തദന്തികൾ കാട്ടുപോത്തുകൾ ചെന്നായകൾ
ഇത്തരമുള്ള ദുഷ്ടസത്വജാലത്തെയെല്ലാം
കൊന്നുകൊന്നൊടുക്കിക്കൊണ്ടങ്ങിനെ വനം തന്നിൽ
മന്നവശിരോമണി സഞ്ചരിച്ചീടുന്നേരം
കുന്നിനോടൊത്തീടുന്നോരുന്നതവന്മീകത്തെ
നന്ദിയിൽ നരനാഥൻ മുന്നിലാമ്മാറുകണ്ടാൻ
അപ്പുററിന്നന്തികത്തിൽ നില്ക്കുന്ന വൃക്ഷത്തിങ്കൽ
കെല്പോടു കെട്ടീടിനാൻ തന്റെ രണ്ടാനകളെ
ഉല്ലാസാൽപ്പിന്നെ ഭൂപൻ മന്ത്രിമാരൊരുമിച്ചു
നല്ലൊരു പാറപ്പുറമായതിൽ വാണുംകൊണ്ടു
അന്യൂനരസത്തോടുമക്ഷക്രീഡകൾ ചെയ്തും
അന്യചിന്തകൂടാതെ കളിച്ചാൻ ചിരകാലം
അപ്പോഴാഗ്ഗജേന്ദ്രന്മാരുൾപ്പെട്ടും മദത്തോടു
മപ്പുററപൊളിച്ചിതു കെല്പോടു പദത്തിനാൽ
ഉണ്ടായിതപ്പോളതിൽനിന്നൊരു മഹാഭൂതം
കണ്ടാലെത്രയും ഭീമം പ്രകോപരക്തേക്ഷണം
ചെമ്പിച്ച കേശങ്ങളും മീശയും താടികളും
വമ്പിച്ച പനപോലെ പൊങ്ങിയ ശരീരവും
നൽപ്പുകയെന്നപോലെ കറുപ്പും കലർന്നീടും
അദ്ഭുതം തടിച്ചുനീണ്ടുള്ള തൻ കൈകൾകൊണ്ടു
ക്ഷിപ്രമാഗജങ്ങളെ ഭക്ഷിച്ചിട്ടലറിക്കൊ-
ണ്ടപ്പാരിന്നീശന്തന്റെ നേരിട്ടങ്ങോടീടിനാൻ
പേടിച്ചു നൃപന്താനും മന്ത്രിമാരെല്ലാവരും
ഓടിനാർ, ഭൂതംതാനും പിന്നാലെയോടീടിനാൻ
കാടകം പാടെ ഭൂമീനാഥനും മന്ത്രികളും
ആടൽപൂണ്ടോടിപ്പിന്നെ സുതീക്ഷ്ണാശ്രമം പുക്കാർ
നിർമ്മലൻ നരവരൻ നന്മയിൽ വന്ദിച്ചപ്പോൾ

കന്മഷഹീനനായൊരമ്മുനിയരുളംചെയ്തു
പാരിനീശ്വര! ഭവാൻ വരുന്നതെവിടെനി–
ന്നാരിതു ഭവാന്തന്റെ പിന്നാലെയോടുന്നതും
പാരമീ ഭയമിപ്പോളെവിടെനിന്നുണ്ടായി
പാരാതെ പറഞ്ഞാലും പരമാർത്ഥങ്ങളെല്ലാം
അയ്‌ന്നോടു മുനിവാക്യം കേട്ടു രാജാവു ചൊന്നാൻ
“സാമ്പ്രതം പാഹി പാഹി! മാമുനെ! മഹായോഗിൻ!
കുംഭികം പൊട്ടിച്ചോരു പുററിൽനിന്നുണ്ടായ്‌വന്ന
വമ്പിച്ചോരിപ്പുരുഷനെത്രയും ഭയങ്കരൻ
തിന്നിതാ ഗജങ്ങളെ പിന്നെ ഞങ്ങളെയെല്ലാം
തിന്നുവാനായിപ്പാഞ്ഞെത്തുന്നിതു മഹാരൂപൻ
ത്വൽപ്പാദം ശരണമെന്നെപ്പൊഴുമാശ്രയിക്കും
ഇപ്പരവശരായ ഞങ്ങളെയൊക്കെ ഭവാൻ
ഇബ്‌ഭൂതത്തിങ്കൽനിന്നു രക്ഷിച്ചുകൊണ്ടീടണം
അത്ഭുതതപോരാശെ! നമസ്തെ നമോസ്തുതെ”
ഇത്തരം നൃപവാക്യം സുതീക്ഷ്ണമുനി കേട്ടു
സത്വരം ദയാശീലനരുളിച്ചെയ്തീടിനാൻ
“എത്രയും ഭയങ്കരനായൊരിബ്‌ഭൂതത്തിൽനി–
ന്നത്രമാത്രവും ഭവാനിക്കാലം പേടിക്കേണ്ട
ഭവ്യനാമിബ്‌ഭൂതത്തെ തടുത്തീടുവനഹം
ദിവ്യചക്ഷുസ്സുകൊണ്ടിങ്ങറിഞ്ഞേൻ തത്വമെല്ലാം
ഭദ്രദായക! മഹാഭൂതമെ! ഭവാൻ സാക്ഷാൽ
ഭദ്രകാളിതൻ മഹാഭക്തനാം ഭൃത്യനല്ലോ
ഇദ്ദേഹമറിയാതെ ചെയ്തോരിക്കുററമോറം
വിദ്വാനാം ഭവാൻ ക്ഷമിക്കേണമേ കൈകൂപ്പുന്നേൻ”
ഇത്തരം സുതീക്ഷ്ണനാം മാമുനിപ്രവരന്തൻ
ഉത്തമവാക്യം കേട്ടു നമിച്ചു മഹാഭൂതം
ഭദ്രകാളിയെക്കുറിച്ചുക്ഷണം പോയീടിനാൻ
വിദ്രുതം മുനിയോടു ഭൂപതി ചോദ്യംചെയ്താൻ
“ആരിതു ഭദ്രകാളിയെന്നതു തത്വമായി
പ്പാരാതെ കേട്ടീടുവാനിച്ഛിച്ചീടുന്നേനഹം

യാതൊരു ഭദ്രകാളിതന്നുടെയൊരുമഹാ
ഭൂതമീ ഗജങ്ങളെ തിന്നുവാൻ മതിയായി
ചേതസി നിനക്കുമ്പോളക്കാളീപ്രഭാവങ്ങ-
ളേതുമേ ചെറുതല്ല തൽക്കഥ ചൊൽക ഭവാൻ"
വിദ്യോതമാനഭക്തിജ്ഞാനാദികലർന്നൊരു
വിദ്വാനാം മുനിവരൻ സുതീക്ഷ്ണനരുൾചെയ്തു
ഭദ്രകാളിതൻ വൃത്തമൊക്കയും പറഞ്ഞീടാം
ഭദ്രമാണിതു ചന്ദ്രസേനഭൂപതേ! കേൾക്ക.

*　　　*　　　*

പണ്ടൊരുകാലം ദേവാസുരന്മാരുടെ യുദ്ധ-
മുണ്ടായി ഭയങ്കരമാംവണ്ണമതുകാലം
കുണ്ഠതവിട്ടു സുരപക്ഷത്തെ പിടിച്ചു വൈ-
കുണ്ഠനായീടും വിഷ്ണുഭഗവാനെഴുന്നെള്ളി
വിക്രമമേറുന്നൊരു ദാനവന്മാരെയെല്ലാം
ചക്രത്താൽ കൊന്നുകൊന്നു നിർമ്മൂലം നശിപ്പിച്ചാൻ
അന്നേരം പാതാളത്തിൽ ഒളിച്ചുവാഴും ദൈത്യ-
കന്യമാർ നാലുപേരൊത്തന്യോന്യം നിരൂപിച്ചാർ
ഞങ്ങൾ ജീവിക്കുംകാലം അസുരകുലക്ഷയം
ഇങ്ങിനെ വരുന്നതു കഷ്ടമെത്രയും കഷ്ടം
തിങ്ങിനവേഗത്തോടും ബ്രഹ്മനെത്തപംചെയ്തു
മങ്ങാതെ തോഷിപ്പിച്ചു വരങ്ങൾ വാങ്ങീടണം
എന്നേവം നിശ്ചയിച്ചിട്ടവരിൽവെച്ചു രണ്ടു
കന്യമാർ പുറപ്പെട്ടാർ ഭർത്താക്കന്മാരുള്ളവർ
ഒന്നതിൽ ദാനവതി മററവൾ ദാരുമതി
നന്ദിയോടിവർ വേഗം ചെന്നിതു ഗോകർണ്ണത്തിൽ
ചരമസമുദ്രത്തിൻ വക്കത്തു വിളങ്ങുന്ന
ഹരന്റെ ക്ഷേത്രമതു പാർക്കിലെത്രയും പുണ്യം
സുരർഷിഗണോപേതം സമസ്തസുഖപ്രദം
പുരാണം പുരാരാതി പൂർണ്ണചൈതന്യോജ്ജ്വലം

അക്ഷേത്രത്തിങ്കൽ പുണ്യതീർത്ഥത്തിൽ സ്നാനംചെയ്തി-
ട്ടക്ഷീണമവരേററം ഉത്തമ തപംചെയ്തു
ദക്ഷതയോടും പഞ്ചേന്ദ്രിയത്തെജ്ജയിച്ചുടൻ
ഭക്ഷണം നിദ്രാതന്ദ്രിയെന്നിവയുപേക്ഷിച്ചു
പഞ്ചാഗ്നിമദ്ധ്യത്തിങ്കൽനിന്നുടൻ വിരിഞ്ചനെ
ചഞ്ചലം കൂടാതവർ ധ്യാനിച്ചു തപംചെയ്താർ
അഞ്ചാതിത്തരമൊരു മണ്ഡലം കഴിഞ്ഞപ്പോൾ
ചെഞ്ചമ്മേ പിതാമഹൻ പ്രത്യക്ഷനായീടിനാൻ
ഇഷ്ടമാം വരം നിങ്ങൾ വരിച്ചുകൊണ്ടീടുവിൻ
ഒട്ടുമേ മടിക്കേണ്ടെന്നരുളിച്ചെയ്തു ദേവൻ
പുഷ്ടഭക്തിപൂണ്ടപ്പോളസുരസ്ത്രീകൾ പത്മ
വിഷ്ടരൻതന്നെ കൂപ്പിട്ടിത്തരമുണർത്തിച്ചു
ദൈത്യവംശത്തെയെല്ലാം നന്നായി വർദ്ധിപ്പിപ്പാൻ
എത്രയും വിരുതുള്ള നല്ലോരുതനയന്മാർ
പ്രത്യേകം ഞങ്ങൾക്കുണ്ടാപ്പൂരണമായതിനാ-
യ്നിത്യവും ഭവൽകൃപ ഞങ്ങളിൽ ചേർന്നീടണം
മംഗളപ്രദൻ മഹാകാരുണ്യാമൃതനിധി
സാംഗവേദാദി യോനിയാകിയ ചതുർമ്മുഖൻ
അങ്ങിനെതന്നെ നല്ല പുത്രന്മാരുണ്ടായ്വരും
നിങ്ങൾക്കെന്നരുൾചെയ്തുമറഞ്ഞു മഹായോഗി
ചേതസിമോദംപൂണ്ടു ചിന്തിതം ലഭിക്കയാൽ
ദൈതേയസ്ത്രീകളുടനവിടെനിന്നു പോന്നു
പാതാളത്തിങ്കൽ ചെന്നു ഭർത്താക്കന്മാരെ കൂപ്പി
പാതിവ്രത്യമോടവർ സുഖിച്ചു വാഴുംകാലം
ഗർഭമായിരുവർക്കും പത്താംമാസത്തിൽ പുന
രത്ഭുതവീര്യന്മാരാമർഭഗന്മാരെപ്പെററാർ
ദാനവൻ ദാനവതിനന്ദനൻ; ദാരുമതി
ദാനവനാരീസുതൻ ദാരുകൻ മഹാവീര്യൻ
ദാരുകൻ ധരണിയിൽ ജനിച്ചനേരം മഹാ
ദാരുണങ്ങളായുള്ള ദുർന്നിമിത്തങ്ങളുണ്ടായ്

ഘോര വർഷിച്ചു മേഘജാലങ്ങളധികമായ്
പാരതിൽ പൊടിയോടെ ചുഴലികളും വീശി
ഉത്തമവൃക്ഷജാലം വേരോടെ പതിച്ചിതു
പൃത്ഥ്വീകമ്പവുമുണ്ടായ് അഗ്നികൾ മൂന്നും കെട്ടു
എത്രയും ഘോരം വായിൽ തീയ്യാളും കുറുനരി
പത്തുദിക്കിലുമൊന്നായനേകം മുറയിട്ടു
മെല്ലനെ വർദ്ധിച്ചുണ്ട ദാനവദാരുകന്മാ-
രുല്ലാസാൽ ബാല്യംവിട്ടു യൌവ്വനം തേടീടിനാർ
സാമോദമുന്നേരമമ്മമാരവരോടായ്
പ്രേമംപൂണ്ടരുൾചെയ്തു കേൾക്കുവിൻ ബാലന്മാരെ
നമ്മുടെ വംശം നശിപ്പിച്ചീടുന്നിതു ഹരി
തന്മായകൊണ്ടു സുരന്മാരുമീവണ്ണംതന്നെ
ബ്രഹ്മാവങ്ങിനെയല്ല ഭജിച്ചാൽ വരം തരും
നന്മയോടിതു നിങ്ങൾ മനസ്സിൽ ബോധിക്കുവിൻ
ആകുലംകൂടാതേവം മാതൃവാക്യത്തെ കേട്ടു
ഗോകർണ്ണത്തിങ്കൽ അവർചെന്നേററം തപംചെയ്തു
ദാരുകാസുരന്തന്റെ തപസ്സു നാളുതോറും
ദാരുണമായിവന്നു തപിച്ചു ലോകത്രയം
ഘോരമാം ഗ്രീഷ്മത്തിങ്കൽ പഞ്ചാഗ്നിമദ്ധ്യത്തിങ്കൽ
ധീരതയോടുനിന്നാൻ വാരിയിൽ ശിശിരത്തിൽ
വർഷകാലത്തിലനാവൃതമാം ദേശത്തിങ്കൽ
സ്വല്പംപോലും ശങ്കകൂടാതെനിന്നുംകൊണ്ടു
വായുഭക്ഷണമല്ലാതൊക്കയുമുപേക്ഷിച്ചു
കായക്ലേശമോടവൻ കഠോരതപംചെയ്തു (സ്ഥാൻ)
ചിലപ്പോൾ മരമേറിപ്പാദങ്ങൾ കൊമ്പിൽ കെട്ടി
തലയും കീഴ്പൊട്ടിട്ടു പുകയുമേററുകൊണ്ടു
ചിലപ്പോൾ ഒററക്കാലിൻ പെരുവിരൽമാത്രം
നിലത്തൂന്നിനിന്നുമായവൻ തപംചെയ്തു
എന്നിട്ടും വിധിയവൻ മുമ്പതിൽ പ്രത്യക്ഷനായ്
വന്നീലിദ്ദുഷ്ടൻ ജഗദ്ദ്രോഹിയാമെന്നോർക്കയാൽ

നാളീകോത്ഭവന്തന്റെ നേരെയക്കാലം ദൈത്യൻ
ആളുന്നകോപംപൂണ്ടു ചുമന്ന നേത്രത്തോടും
വാളെടുത്തിതു തലയറുത്തു ഹോമിക്കുവാൻ
വ്യാളമെന്നതുപോലെ ദീർഘശ്വാസവുംപൂണ്ടു
ഘോരമായുള്ള ഖഡ്ഗം കഴുത്തിൽ തൊട്ടനേരം
ചോരതൻ തുള്ളിയൊന്നു പാരിടംതന്നിൽ വീണു
പാരാതസ്സമയത്തിൽ പത്മസംഭവൻ ദേവൻ
ദാരുകൻ തന്റെ മുമ്പിൽ പ്രത്യക്ഷനായിവന്നു
ദാരുകാസുര! മഹാവീര! നീ കേട്ടുകൊൾക
നേരോടെ നിന്റെ കഴുത്തിങ്കൽനിന്നവനിയിൽ
ചോരതന്തുള്ളിയൊന്നു വീഴുമ്പോൾ നിന്നെപ്പോലെ
വീരരാമസുരന്മാരായിരമുളവാകും
എന്നുടെ പ്രഭാവത്താലിന്നിതു ഭവിച്ചീടും
ഇന്നിയും വരമെന്തു നന്ദിയിൽ തരേണ്ടു ഞാൻ
എന്നേവം വിരിഞ്ചന്തന്നരുളപ്പാടുകേട്ടു
നന്നായി സന്തോഷിച്ചു ദാരുകനുരചെയ്തു
ദൈത്യമർത്ത്യാമർത്ത്യന്മാർക്കവദ്ധ്യനാകണം ഞാൻ
ദൈത്യാരിമഹേശ്വരനിന്ദ്രനെന്നിവർകൾക്കും
മത്തരായിട്ടും പന്തീരായിരം ഗജേന്ദ്രന്മാ-
ക്കൊത്തീടും ബലം നമുക്കുണ്ടായിവന്നീടണം
അത്രയും പോരാ ബ്രഹ്മദണ്ഡവും നൽകീടണം
ശത്രുസൈന്യത്തെയെല്ലാം യുദ്ധത്തിൽ ജയിക്കുവാൻ
ശുദ്ധാത്മൻ മായാവതി താമസിയെന്നു രണ്ടു
സിദ്ധമന്ത്രദേവതകളേയും തന്നീടണം
ഇപ്പോൾ ഞാനുരച്ചതു സമസ്തം തരേണം മേ
സൽപതെ! ജഗൽപതെ! നമസ്തേ! പിതാമഹ!
അപ്പോഴോതിനാൻ ബ്രഹ്മൻ ഇന്നിതു സമസ്തവും
ഉല്പന്നമാകും ഭവാനെന്തൊന്നു വാഞ്ഛരിക്കുന്നു
കെല്പോടായതു സർവ്വം ഞാൻ തരുന്നുണ്ടു നിന്റെ
ചൊൽപൊങ്ങും തപംകൊണ്ടു സന്തുഷ്ടനാകമൂലം

ദാരുക! ദൈത്യാധിപ! ഞാനൊന്നു ചോദിക്കുന്നേൻ
നാരിമാൎക്കവദ്ധ്യനാകേണമെന്നുള്ള വരം
പാരാതെന്തുകൊണ്ടിപ്പോൾ വരിക്കാഞ്ഞതു ഭവാൻ
നേരു ചൊല്ലണമതു മറന്നുപോയെന്നുണ്ടോ?
ചൊല്ലിനാനതുകേട്ടു ദാരുകൻ ഹാസത്തോടെ
നല്ല നേരമ്പോക്കിതു പത്മജ! ചോദ്യം തവ
കൊല്ലുമോ സ്ത്രീകളെന്നെ കാണെകിൽത്തന്നെ പേടി
ച്ചുല്ലാരമോട്ടമെല്ലോ പഞ്ഞിയെന്നതുപോലെ
ഈവണ്ണം വരിച്ചു ഞാനെങ്കിലായതു കേട്ടു
ദേവകളെല്ലാവരും ഹസിക്കുമെന്നു നൂനം
ഈ വരം വേണ്ടാത്തതിന്നിനിക്കുതന്നെയല്ല
കേവലം ലജ്ജയുള്ള ദൈത്യന്മാൎക്കാൎക്കും വേണ്ട.
എന്നതുകൊണ്ടു നാരിമാരിൽനിന്നവദ്ധ്യത്വം
ഇന്നു ഞാൻ പ്രാൎത്ഥിക്കയില്ലെന്നുരച്ചിതു ദൈത്യൻ
നിൎദ്ദയനെന്ന ദൈത്യവാക്യമേവം കേട്ടിട്ടര
വിന്ദസംഭവൻ കോപമോടരംചെയ്തു ചൊന്നാ
കഷ്ടമീ നിന്റെ ഗൎവ്വം നിഷ്ഠുരമെന്നോ വേണ്ടു
ദുഷ്ടനാം നിന്നെ ദിവ്യയായൊരു നാരി കൊല്ലും
നിഷ്ഠുരമായീടുമായുധത്തിൽ ഫലിക്കയി
ല്ലോട്ടുമീ മന്ത്രങ്ങളും ഘോരമാമെന്റെ ദണ്ഡം
ഗൎവ്വിതം മഹാസുരനായതു കേട്ടു ചൊന്നാൻ
ദിവ്യയോ മാനുഷിയോ യക്ഷിയോ രാക്ഷസിയോ
സ്ത്രീകളാരുമെന്നെക്കൊൽകയില്ലെന്നു നൂനം
പോക പോകെടോ ബ്രാഹ്മൺ! ഭീഷണി മതിയെല്ലാം
ഇങ്ങിനെ മദംപൂണ്ട ദാരുകൻ വാക്കുകേട്ടു
തിങ്ങിനമോദാൽ മറഞ്ഞീടിനാൻ പിതാമഹൻ
പൊങ്ങിനവേഗാൽ ചെന്നാൻ ദാരുകൻ പാതാളത്തിൽ
വിങ്ങിനമോദത്തോടെ ഗുരുക്കന്മാരെ കുപ്പി
ചെദിക്കമച്ഛനമ്മ ദാനവനിവരോട
ണ്ടാദിതൊട്ടൊത്തീടിനാൻ വരലാഭാദികൾ

സാദമെന്നിയെ നന്നായ് ദാരുകവാക്കുകേട്ടു
മോദിച്ചാരവർകളും ബന്ധുക്കളെല്ലാവരും
ചാരുതകലന്നോരു രാജധാനിയെ തീപ്പാൻ
ദാരുകൻ മയൻതന്നെ വരുത്തിച്ചൊല്ലീടിനാൻ
പാരതിൽ പടിഞ്ഞാറെക്കടലിൻ കരതന്നിൽ
സാരബുദ്ധിയാം മയൻ രാജധാനിയും തീൎത്തു
ഉത്തുംഗരമ്യഹൎമ്മ്യസംഘവും പ്രാന്തങ്ങളും
ചിത്തമോഹനകരസൌധസന്ദോഹങ്ങളും
ഉത്തമമണിമയതോരണജാലങ്ങളും
എത്രയും മനോഹരമാകുമുദ്യാനങ്ങളും
കോട്ടമററൊരു ശോഭകലരും മണിത്തങ്ക
കോട്ടകൾ ഗോപുരങ്ങൾ കേളീമന്ദിരങ്ങളും
ചട്ടററമണികളാൽ കെട്ടിച്ച കുളങ്ങളും
ഒട്ടല്ല കൂപങ്ങളും ലീലാപൎവ്വതങ്ങളും
ചന്ദ്രശാലകൾ മിന്നും മാണിക്യമയമായ
മന്ദിരസഹസ്രത്തിൻ സുന്ദരപ്രകാശവും
സുന്ദരിമാരൊച്ചുകളിക്കും ഗൃഹങ്ങളും
സ്യന്ദനമോട്ടും വഴിയനേകം വെട്ടുവഴി
നാടകശാലഹയശാലമാതംഗശാല
കേടകന്നൊരു ഖരശാല ഗോശാലകളും
മന്ദാരവൃക്ഷങ്ങളും മാകന്ദവൃന്ദങ്ങളും
കന്ദവും ബകുളവും കദളീവാഴകളും
സിന്ദുവാരവും തിങ്ങും കവുങ്ങും തെങ്ങും ഹരി
ചന്ദനസമൂഹവും ചേരുമാരാമങ്ങളും
താലവും തമാലവും സാലവും രസാലവും
മാലതിജാലങ്ങളും കൈതയും കൈനാറിയും
മാലകററീടുംകൃതമാലവും നല്പനക്ത
മാലവും ഹിന്താലവും നാഗവും പുന്നാഗവും
വെററിലക്കൊടി നന്നായ് ചുററിയ പൂഗജാലം
ചുററവക്കത്തുനില്ക്കും തടാകശതങ്ങളും

ചിററീന്തൽ കളമങ്ങറം ചെമ്പകം കരിന്വകറം
ആററമില്ലാതെ രാജരംഭകറം കടംബുകറം
അന്യദേശത്തിൽനിന്നു വന്ന വാണിഭക്കാർതൻ
മിന്നുന്നൊരങ്ങാടികറം പംക്തികളായതിങ്കൽ
ചെമ്പൊന്നു കസ്തൂരിയും പുഴുകുമെന്നിവററിൻ
ഘ്രാണാനുകൂലമായനിർഭരസൌരഭ്യവും
മാണിക്യം ഹരിമണി പുഷ്യരാഗവും മുത്തും
ശോണമാം പവിഴങ്ങളിത്യാദി രത്നങ്ങളും
ഇന്ദ്രൻെറ രാജധാനിക്കുള്ളൊരു സൌന്ദര്യത്തെ
നിന്ദിക്കും സൌന്ദര്യവും സമസ്തഗുണങ്ങളും
വ്യാജമെന്നിയെ ചേർത്തു ദാരുകാസുരന്തൻെറ
രാജധാനിയെ തീർത്താനസുരശില്പിമയൻ
ഉല്ലാസത്തോടു പരിവാരങ്ങളോടുംകൂടി
കല്യാണലക്ഷണങ്ങറം ചേർന്നോരു മുഹൂർത്തത്തിൽ
നല്ലൊരു ഗുണംചേർന്ന തമ്പുരിയകംപുക്കു
കല്യനാം ദാരുകൻതാൻ സൌധാഗ്രമേറീടിനാൻ
ചാരുകങ്കണാദിയാമലങ്കാരങ്ങളേകി
പാരാതെ മോദിപ്പിച്ചു മയനെയയച്ചുടൻ
ഭേരിദുന്ദുഭിപണവാദിവാദ്യത്തെ ഭൃത്യ
ന്മാരെക്കൊണ്ടേററം കൊട്ടിഘോഷിപ്പിച്ചിതു മോദാൽ
പണ്ടു കേശവശക്രഭയത്താൽ മലകറംതൻ
കണ്ടുള്ള ഗുഹകളിലേററവുമൊളിവോടെ
മിണ്ടാതെ വസിച്ചീടും ദുഷ്ടരായൊരു ദൈത്യ
കണ്ടകന്മാരെല്ലാരുമാവാദ്യഘോഷം കേട്ടു
സന്തോഷംപൂണ്ടു പിന്നെ ഗർവ്വോടാ ദൈത്യരെല്ലാം
ചന്തത്തിൽ ദാരുകൻെറ മന്ദിരം പ്രവേശിച്ചു.
സന്ധിച്ചു ദാരുകനെ ദൈതേയനാഥനാക്കി
ട്ടന്തരായമില്ലാതങ്ങഭിഷേകവും ചെയ്തു
മന്ത്രികളായി ചിലർ തന്ത്രികളായി ചിലർ
യന്ത്രികളായി ചിലർ സേനേശന്മാരായ് ചിലർ

സിന്ധുഗംഭീരനായ ദാരുകാസുരന്തന്റെ
ബന്ധുരഗ്ഗുണംചന്ത സഖികളായീ ചിലർ
ഭൂരിസൈനികയുക്തൻ ദാരുകാസുരൻ വീരൻ
ദാരുണൻ സ്വർഗ്ഗലോകം ജയിപ്പാനുദ്യുക്തനായ്
ശൂരതക്കൂടീടുന്ന പൂർവ്വജനോടുംകൂടി
തേരതിൽക്കരയേറി വേഗേന പുറപ്പെട്ടാൻ
ശൂലങ്ങളും മുസുണ്ഡികളും ഗദകളും പരശുക്കളും
വേലുകളും മുൽശരങ്ങളും വില്ലുകളും പട്ടസങ്ങളും
വാളുകളും പരിചകളന്യകളും ചുരികകളും
നീളമേറുന്ന കുന്തം ചക്രഭിണ്ഡിപാലങ്ങളും
പിന്നെയും പലപല തീക്ഷ്ണഘോരായുധങ്ങളും
നന്നായിക്കരാഗ്രത്തിൽ പിടിച്ചു ശോഭിച്ചിടും
സൈന്യങ്ങളോടുംകൂടീട്ടമരാവതിതന്നിൽ
ചെന്നുടനപ്പുരിയെ ദാരുകൻ വളഞ്ഞുതെ
ദാരുകനനന്തരം വിബുധലോകേന്ദ്രനെ
പോരിന്നു വിളിച്ചിതു പൊങ്ങുന്നമദത്തോടെ
പാരാതതു കേട്ടു ദേവേന്ദ്രൻ പരിഭ്രമി
ച്ചൈരാവതത്തിൻ ഗളമായതിൽക്കരയേറി
കൂടലർകാലൻശതകോടിയും കൈക്കൊണ്ടുടൻ
ആടലെന്നിയെ ദേവസൈന്യങ്ങളോടുംകൂടി
പാടവമോടു ചെന്നു തടുത്താൻ ദേവാരിയെ
ധാടിയോടപ്പോൾ ദേവാസുരായോധനമുണ്ടായ്
അന്യോന്യം ശസ്ത്രാസ്ത്രങ്ങളേറ്റവും വർഷിക്കയും
അന്യോന്യം ജയിക്കവാനേറ്റമുത്സാഹിക്കയും
വന്നരോഷത്താൽ ദേവാസുരന്മാരേവം തമ്മിൽ
നിന്നു പോർചെയ്തതോർത്താൽ എത്രയും ഭയങ്കരം
ചീർത്തോരു വീര്യമേറും ദേവകൾ വർഷിച്ചിടും
ക്രുത്തമൂർത്തനവുകൊണ്ടു മുറിഞ്ഞു പതിച്ചിടും
ദൈത്യവീരന്മാരുടെ ദേഹത്തിൽനിന്നുപാരം
കുതിച്ചാടീടുന്നോരു ശോണിതപ്രവാഹത്താൽ

മേരുതൻ കൊടുമുടിയൊക്കയും ചുമന്നതെ
പാരാതെ ധാതുരസം തേച്ചതുപോലെയപ്പോൾ
ഘോരദേവേന്ദ്രവജ്രവഹ്നിയിൽ പാരം ദൈത്യ
വീരന്മാർ ഭയത്തോടും ദഹിച്ചോരനന്തരം
സംഭ്രമത്തോടുംകൂടി ദാരുകനടുത്തുടൻ
ജംഭാരിതന്റെ നേരിട്ടമ്പുകൾ തൂകീടിനാൻ
ഡംഭേറും ഐരാവതനാഗരാജനെയെയ്താൻ
കമ്പമററഞ്ചമ്പിനാൽ മൂന്നിനാൽ മാതലിയെ
എട്ടുബാണങ്ങളുച്ചൈശ്രവസ്സുതന്റെ നേരെ
വിട്ടിതു മഹാദൈത്യൻ പിന്നെയും കോപത്തോടെ
പെട്ടെന്നു കഠോരാസ്ത്രജാലത്തെ പ്രയോഗിച്ചാൻ
ഒട്ടൊഴിയാതെകണ്ടു ദേവന്മാരെല്ലാരെയും
ദാരുകൻ പ്രയോഗിച്ചോരസ്ത്രങ്ങളശേഷവും
പൌരുഷമേറും ലോകപൂജിതൻ പുരന്ദരൻ
ഘോരവജ്രാഗ്നിതന്നിൽ ദഹിപ്പിച്ചനന്തരം
ദാരുകൻ തന്റെ തല മുറിച്ചീടുവാനായി
വജ്രവുമോങ്ങിക്കൊണ്ടു നേരിട്ടങ്ങടുത്തിതു
നിർജ്ജരലോകനാഥൻ അക്കാലം ദൈത്യാധിപൻ
ഉജ്ജ്വലബ്രഹ്മദണ്ഡമെടുത്തു കരംതന്നിൽ
ഗർജ്ജിച്ചുംകൊണ്ടു പാരമടുത്താൻ കോപത്തോടെ
ബ്രഹ്മദണ്ഡത്തിങ്കൽനിന്നക്കാലമുണ്ടായ്വന്നു
വന്മഹാഭൂതജാലമതീവ ഭയങ്കരം
അത്ഭുതങ്ങളോടേററു തോററു ദേവകളെല്ലാം
നിർഭരഭയംപൂണ്ടു വേഗത്തിലോടീടിനാർ
ദേവേന്ദ്രനൈരാവതത്തിങ്കൽനിന്നുടൻ ചാടി
ധാവതി വെച്ചീടിനാൻ ദേവകളോടുംകൂടി
ആവിലഭാവംപൂണ്ടു പർവ്വതഗുഹകളിൽ
കേവലമൊളിച്ചിതു കാലത്തിൻ ദോഷത്തിനാൽ
ദാരുകൻ 'വൃഷണാപസ്'' സർവ്വവും വസുക്കളും
ചാരുതചേരുന്നോരു കല്പവൃക്ഷാദികളും

പാരാതെ സുഗ്രീവപുത്രവൃന്ദാലവും കണ്ണോ
ണോത്സവമോദം തന്റെ രാജധാനിയിൽ പുക്കാൻ
തന്നുടെ സുഖംപോലെ സുഖിച്ചു കളിച്ചുകൊ
ണ്ടുന്നതമായ തന്റെ മന്ദിരെ വാണീടിനാൻ
പിന്നെത്തന്നമാത്യന്മാരെക്കൊണ്ടു ലോകമെല്ലാം
വെന്നിതു മഹാവീരനീരേഴുപതിന്നാലും
ഇന്ദ്രാഗ്നിയന്തകൻ നിര്‌റ്‌തിപാശി വായു
കിന്നരേശ്വരൻ രുദ്രനിവർതൻ സ്ഥാനങ്ങളിൽ
നന്നായി ദുഷ്ടരായൊരെട്ടു ദാനവന്മാരെ
നാന്ദിയിൽ സ്ഥാപിപ്പിച്ചാൻ ദാരുകൻ മഹാദുഷ്ടൻ
കിങ്കരന്മാരെക്കൊണ്ടു ഗോബ്രാഹ്മണാദികളെ
ശങ്കകൂടാതെ വധിപ്പിച്ചിതു ഭയങ്കരൻ
ദേവസ്വബ്രഹ്മസ്വങ്ങളൊക്കയും ഹരിച്ചിതു
ദേവബ്രഹ്മാലയങ്ങൾ പുട്ടപൊട്ടിച്ചാനെല്ലാം
കേവലം യാഗങ്ങളെ മുടിച്ചു ദാനവന്മാർ
ആവോളം പതിവ്രതമാരെയും ദുഷിപ്പിച്ചു
വഴിയിൽ തണലോടെ നില്ക്കുന്ന വൃക്ഷങ്ങളെ
മഴുകൾകൊണ്ടു വെട്ടി കുളങ്ങൾ കിണറുകൾ
ഒഴിയാതെല്ലാം തൂർത്തു പ്രപകൾ ഭസ്മമാക്കി
തൊഴുത്തിൽ പശുക്കളെയിട്ടടച്ചെരിച്ചുതെ
ആളുന്നൊരാധികൊണ്ടു ജനങ്ങൾ കരയുമ്പോൾ
താളവും പിടിച്ചവരുറക്കെച്ചിരിക്കയും
മേളത്തൊടൊത്തു നൃത്തംവെക്കയും മോദാബ്ധിത
ന്നോളത്തിൽ മുങ്ങി പൊങ്ങി തുടിച്ചു തകർക്കയും
ഇങ്ങിനെയുള്ള ഘോരകർമ്മങ്ങളെല്ലാം ചെയ്തു
മങ്ങാതെ ഭൂമിസ്വർഗ്ഗപാതാളലോകങ്ങളിൽ
തിങ്ങിന കോപത്തോടെ ദാരുകകിങ്കരന്മാർ
തുംഗവിക്രമനായ ദാരുകൻ കല്പിക്കയാൽ
സുന്ദരി മയാസുരനന്ദിനി മനോദരി
യെന്നൊരു കന്യകയെ ദാരുകൻ വേട്ടീടിനാൻ

കന്ദൎപ്പശരമേററാക്കാന്തയോടൊരുമിച്ചു
നാദിയിൽ മനോരഥം സാധിച്ചാൻ സകലവും
ചന്തമേറീടുന്നൊരു മയൻെറ പുത്രിതൻെറ
ചെന്തൊണ്ടിക്കെതിരായോരധരസുധാരസം
സന്തോഷിച്ചാസ്വദിച്ചു ദാരുകാസുരൻ നല്ല
മുന്തിരിങ്ങതൻ സത്തിൽ മധുരമില്ലെന്നോൎത്തു
ഉൎവ്വശീരംഭമേനാചിത്രലേഖയെന്നുള്ള
സൎവ്വേശ്യമാരെയെല്ലാം ബലത്താൽ കൊണ്ടുപോന്നു
പാൎവ്വണശശിമുഖിയായ തൻ കാന്തതന്നെ
സൎവ്വദാ ശുശ്രൂഷിപ്പാറാക്കിനാൻ മഹാബലൻ
താലവൃന്ദങ്ങൾകൊണ്ടു വീശിനാർ സുരസ്ത്രീകൾ
കാലുകൾ തിരുമ്പിനാരടിച്ചാർ മിററമെല്ലാം
മാലൊടിച്ചീലുമുണ്ടാർ ദാരുകപത്നിതൻെറ
ചേലകളലക്കിനാർ കരഞ്ഞുംകൊണ്ടുതന്നെ
മെച്ചമായ് മനോദരിതന്നുടെ മെയ്യിലെണ്ണ
തേച്ചുടൻ കുളിപ്പിച്ചാർ നല്ലൊരു വെള്ളംതന്നിൽ
കാച്ചുവെള്ളവും വീഴ്ത്തി സാദരം തോൎത്തിച്ചുടൻ
പിച്ചകപ്പൂമാലയും മുടിയിൽ ചൂടിപ്പിച്ചു
ചന്ദനമകാലിവയിട്ടേററം ധൂപിപ്പിച്ചു
സുന്ദരീമണിയാളാമവൾതന്നംഗമെല്ലാം
പിന്നെനൽക്കറികൂട്ടു കസ്തൂരിയതും ചേൎത്തു
നന്നായിത്തേപ്പിച്ചുടൻ കുത്തിച്ചു തിലകവും
ഭംഗിയിൽ ദിവ്യവസ്ത്രംകൊണ്ടവരുടുപ്പിച്ചു
മംഗലാലങ്കാരങ്ങളവളെയണിയിച്ചു
ഇങ്ങിനെ മനോദരിതന്നുടെ ദാസ്യഹാസ്യം
മങ്ങീടും മനസ്സോടും അപ്സരസ്ത്രീകൾ ചെയ്തു
ഭൂമിയിൽ ബ്രാഹ്മണന്മാർ വൈശ്യന്മാർ പാദജന്മാർ
ഭൂമിപാലന്മാരിവർതങ്ങടെ സ്ത്രീകളേയും
സാമോദം ഹരിച്ചിതു ദാരുകനതിൽവെച്ചു
കോമളഗുണചേരുമവരെ ഭാൎയ്യയാക്കി

മററുള്ള പെണ്ണുങ്ങളെ ദാസികളാക്കി വീരൻ
തെററന്നങ്ങവർത്തന്റെ കരച്ചിൽ കേട്ടീടാതെ
നാരികൾ മദ്യം ചൂതും നായാട്ടും സദാപ്പോഴും
ഘോരമായൊരു വാക്കും അർത്ഥദൂഷണമതും
പാരുഷ്യമേറും ദണ്ഡമീങ്ങിനെ വ്യസനങ്ങൾ
പാരാതെയവന്നേഴും പൂർണ്ണമായ്ച്ചമഞ്ഞുതെ
മന്ദാരം പാരിജാതം സന്താനം നല്ല ഹരി
ചന്ദനം കല്പദ്രുമമെന്നുള്ള വൃക്ഷങ്ങളെ
നന്ദനാരാമത്തിങ്കൽനിന്നുടൻ പറിച്ചുടൻ
നന്ദിയിൽ നിജാരാമത്തിങ്കലായവനട്ടാൻ
അർത്ഥിച്ചതൊക്കെ നൽകും അദ്ദിവ്യവൃക്ഷങ്ങൾക്കു
നിത്യവും നനക്കുവാൻ ദേവസ്ത്രീകളെയാക്കി
ഉത്തമസ്ത്രീകളവർ കുടത്തിൽ വെള്ളം മുക്കി
ട്ടെത്രയും കണ്ണീർതൂകി നനച്ചാർ തരുക്കളെ
ഇത്തരം ദേവാസുരയക്ഷഗന്ധർവ്വോരഗ
മർത്ത്യരുള്ളൊരു ലോകമേററവും പീഡിപ്പിച്ചു
ഉത്തമസ്ത്രീകളൊത്തു സുഖിച്ചും തന്റെ നല്ല
പത്തനത്തിങ്കൽ വാണാൻ ദാരുകാസുരനാഥൻ
ഈവണ്ണം ദാരുകന്റെ പീഡയെ സഹിക്കാഞ്ഞു
ദേവോപദേവന്മാരങ്ങെല്ലാരുമൊരുമിച്ചു
ആവാലാദിയൊ ചൊൽവാനിവന്നു വരങ്ങളെ
കേവലം കൊടുത്തൊരു ബ്രഹ്മന്റെ ലോകം പുക്കു
പുലസ്ത്യ പുലഹാദിതാപസമദ്ധ്യത്തിങ്കൽ
ജലജമദ്ധ്യസ്ഥനാം വിധാതവിനെക്കണ്ടു
വലിയ ഭക്തിപൂണ്ടു ലോകൈകനാഥൻതന്റെ
സലിലഭവസമപദത്തിൽ താണുവീണു
അമർത്ത്യന്മാരെല്ലാരും സ്തുതിച്ചുതുടങ്ങനിർ
നമസ്തേ! ചതുർമ്മുഖ! നമസ്തെ പിതാമഹ!
നമസ്തേ വേദവേദാംഗാഭിജ്ഞ! പ്രജാപതെ!
നമസ്തേ! സർവ്വലോകകരണ! കരുണാബ്ധേ!

ഭാരതീകാന്ത ജയ പാവനതീൎത്ഥജല
പൂരിതകമണ്ഡലുമണ്ഡിതകര! ജയ
ചാരുദശോഭാക്ഷമാലാവരദാഭയകര!
ഹാരനൂപുരാംഗദകിരീടധര! ജയ
ഈവണ്ണം സ്തുതിച്ചുംകൊണ്ടേറ്റവും നമിച്ചീടും
ദേവകളോടു പത്മസംഭവനാശു ചൊല്ലു
നിങ്ങളെല്ലാരുംകൂടീട്ടിങ്ങു വന്നീടാനുള്ള
സംഗതിയെന്താകുന്നു പറവിൻ പരമാൎത്ഥം
ഇങ്ങിനെ വിരിഞ്ചൻതൻ വാക്കുകേട്ടിന്ദ്രാദികൾ
തങ്ങൾക്കുള്ളവസ്ഥയെപ്പറഞ്ഞാരശേഷവും
എപ്പൊഴും ചരാചരപ്രപഞ്ചസൃഷ്ടിചെയ്വാൻ
കെല്പോടു തുനിഞ്ഞീടും ഭവാനു നമസ്കാരം
നിൎമ്മലചിത്തനായ ഭവാനു നമസ്കാരം
നമ്മൈകബന്ധുവായ ഭവാനു നമസ്കാരം
ഭൂതലം ത്രിവിഷ്ടപം പാതാളമിവകൾക്കു
നാഥനായ് വിളങ്ങീടും ഭവാനു നമസ്കാരം
ദേശകാലാദികൊണ്ടു മറവില്ലാതെ വാഴും
ഈശസൎവ്വജ്ഞൻ ഭവാൻ സൎവ്വലോകൈകസാക്ഷി
സൎവ്വവുമറിയുന്നുണ്ടെങ്കിലുമറിയിക്കാം
ഗൎവ്വിഷ്ഠം ദാരുകന്റെ ഘോരോപദ്രവങ്ങളെ
കഷ്ടമേ ദുഷ്ടനാകും ദാരുകാസുരൻ മഹാ
നിഷ്ഠുരൻ വിണ്ണിൽനിന്നു ഞങ്ങളെ ഭ്രംശിപ്പിച്ചു
ദേവസ്ത്രീഗണങ്ങളെദ്ദാസിമാരാക്കിവെച്ചു
കേവലം ഗുഹകളിൽ പാൎക്കുന്നു ഞങ്ങളിപ്പോൾ
സ്വൎഗ്ഗപാതാളഭൂലോകങ്ങളിലുള്ള വസ്തു
വൎഗ്ഗമൊക്കയും അവൻ ഹരിച്ചു ബലത്താലെ
നല്ലതായീടുന്നോരു പദാൎത്ഥമിതുകാല
മെല്ലാമായവന്തന്റെ പുരത്തിലാകുന്നിതു
മാനവും നാണമതും വിട്ടു ദുഃഖിച്ചു ഞങ്ങൾ
മാനുഷവേഷംപൂണ്ടു ഭൂമിയിൽ പാൎത്തീടുന്നു

സങ്കടം തേടും ദേവവാക്കുകളേവം കേട്ട
പങ്കജഭവൻ ദേവൻ ഈവണ്ണമരുൾചെയ്തു
എന്നുടെ സാഹസത്താൽ വന്നുകൂടിയതെല്ലാ
മിന്നു ഞാനറിയുന്നുണ്ടിന്ദ്രാദി സുരന്മാരെ
കഴിഞ്ഞകാൎയ്യം പോട്ടെ വന്നൊരു സങ്കടങ്ങൾ
ഒഴിഞ്ഞുപോവാനുള്ളോരുപായം നിരൂപിക്കാം
അവദ്ധ്യനാകും ദേവാസുരാദികൾക്കെനിയ്യെ
ന്നവനു വരമേകീട്ടുണ്ടു ഞാൻ പണ്ടുതന്നെ
ഇന്നതു മാററീടുവാനെന്നാലുമസാദ്ധ്യമാ
ണെന്നതു ധരിക്കുവിനെങ്കിലും ഖേദിക്കേണ്ട
ഭോഗീന്ദ്രശായിയായ ഭഗവാൻതന്നെ കാണ്മാൻ
വേഗേന നമ്മൊൾക്കെല്ലാം പോവുക മടിയാതെ
ഉത്തമ സ്തോത്രങ്ങളെക്കൊണ്ടുടൻ സന്തോഷിപ്പി
ച്ചുത്തമപുരുഷൻെറ തൃപ്പാദങ്ങളിൽ കുപ്പി
ചിത്തത്തിൽ നമ്മൾക്കുള്ളോരത്തലൊക്കയും ചൊന്നാൽ
സത്വരം മുകുന്ദനീ സങ്കടം നശിപ്പിക്കും
ശ്രീപതി ധാത്രീപതിയാകിയ ദേവൻ ശാർങ്ഗ-
ചാപത്തെക്കുലയേററി ശരങ്ങൾ വൎഷിച്ചുടൻ
കോപത്തോടസുരന്മാർ വൎഗ്ഗത്തെക്കുലചെയ്തീ
യാപത്തു സമസ്തവും അകററുമസംശയം
അയ്മ്പോടു പറഞ്ഞേവം ഭഗവാൻ ചതുൎമ്മുഖൻ
അംഭോജാസനത്തിങ്കൽനിന്നുടനെഴുന്നേററു
അന്നത്തിനുകളേറീട്ടിന്ദ്രാദിസുരന്മാരോ
ടൊന്നിച്ചു വൈകുണ്ഠത്തെക്കുറിച്ചുപോയീടിനാൻ
കാണായിതവൎക്കെല്ലാം കുറച്ചു കഴിഞ്ഞപ്പോൾ
ഏണാങ്കസമശോഭകലരും ക്ഷീരാബ്ധിയെ
മാണിക്യപ്രകാശങ്ങളേററവും വ്യാപിക്കയാൽ
ശോണിതംപോലെ ചില ദിക്കൊക്കെച്ചുമന്നിട്ടും
ഇന്ദ്രനീലത്തിൻ നീലശോഭകൊണ്ടംബുവാഹ
വൃന്ദമെന്നതുപോലെ ചിലേടം കറുത്തിട്ടും

ഉത്തമമരതകപ്പച്ചതൻ പ്രഭകളാൽ
തത്തയെപ്പോലെ ചില ദിക്കു പച്ചയായിട്ടും
മുത്തിൻെറ ധവളമായ് വിളങ്ങും മയൂഖത്താൽ
അത്യന്തം ചില ദിക്കങ്ങൊക്കെയും വെളുത്തിട്ടും
ചന്തത്തിലേവം നനാവൎണ്ണമാം സമുദ്രത്തെ
സന്ധ്യാഭം ചിന്നീടുന്നോരംബരംപോലെ കണ്ടാർ
കൈലാസശൈലംപോലെ പൊങ്ങിവന്നീടും തിര
മാലാജാലവും മഹാഗംഭീരനിനാദവും
കടൽപ്പന്നിയും മഹാമകരമത്സ്യങ്ങളും
കടലാനയും നക്രചക്രവും കടലാളും
തിമിയും തിമിംഗലജാലവും കൂൎമ്മങ്ങളും
സുമഹാതിമിംഗലഗിലത്തിൻ പടലവും
പിന്നെയും പലപല വിചിത്രവസ്തുവൎഗ്ഗം
മിന്നുമാപാൽ സമുദ്രംതന്നുടെ മദ്ധ്യംതന്നിൽ
നന്ദിയിൽ പ്രകാശിക്കും ശ്വേതദ്വീപിങ്കലാശു
ചെന്നുടൻ ദേവവൃന്ദം വൈകുണ്ഠലോകംകണ്ടു
മേരുപൎവ്വതംപോലെ വിളങ്ങും മതിലുകൾ
ദ്വാരഗോപുരങ്ങളിൽ വിചിത്രചിത്രങ്ങളും
ഉന്നതമണിമയഗോപുരസമൂഹവും
പൊന്നുകൊണ്ടുണ്ടാക്കിയ വിചിത്രകേതുക്കളും
ഉത്തമരത്നപ്രഭാനംഘത്താലെല്ലാപ്പോഴും
കത്തുന്നുണ്ടെന്നുതോന്നും ഉത്തുംഗസൌധങ്ങളും
പന്തലിച്ചുയൎന്നീടും ദിവ്യപാദപങ്ങടെ
പന്തിയാൽ മനോജ്ഞമാം വിസ്തീൎണ്ണമാൎഗ്ഗങ്ങളും
തെളിഞ്ഞ ജലംചേരും (തോട്ടം) തടാകശതങ്ങളിൽ
വിളങ്ങും പത്മങ്ങളിൽ കളിക്കും ഹംസങ്ങളും
ചാരുഭൂരുഹവൃന്ദം നിബിഡങ്ങളായീട്ടു
മരാമസമൂഹത്തിലനേകം പക്ഷികളും
നല്ലബാഹുക്കൾ ഗോപീഉളസീകൊണ്ടു തീൎത്ത
മാലകൾ കങ്കണങ്ങൾ മകരകുണ്ഡലങ്ങൾ

അംഗദമംഗുലീയം കിരീടം കാഞ്ചീഗുണം
ഭംഗിയിൽ പീതാംബരമെന്നിവ കലർന്നീടും
പരമഭക്തന്മാരാൽ പരിപൂരിതങ്ങളായ്
പരിശോഭിച്ചീടുന്ന വിമാനശതങ്ങളും (ഗണങ്ങളും)
ശ്രീകൃഷ്ണ! ഹരെ! വിഷ്ണോ! ശ്രീപതെ! നാരായണ!
വൈകുണ്ഠവാസുദേവ! മാധവ! ദാമോദര!
കേശവ! കൃപാരാശെ! ഗോപാല! നതപാല
ക്ലേശനാശന! പുരുഷോത്തമ! ത്രിവിക്രമ!
ഗോവിന്ദ! ഗോപീജനവല്ലഭ! മുരാന്തക!
ദേവകീസുത! വിഭോ ദൈത്യാരെ പീതാംബര!
അച്യുതാനന്തശൌരേ! ഗോവിന്ദ ചക്രപാണേ!
സച്ചിതാനന്ദമൂർത്തേ! സരസീരുഹേക്ഷണ!
രാമ! രാവണാന്തക! വാമന! ജനാദ്ദന!
നാമം ഭക്തന്മാരേവം പാടീടും നിനാദവും
വളരെ സിദ്ധന്മാരും വളരെ മുനികളും
വിളങ്ങും വൈകുണ്ഠത്തിൻ മാഹാത്മ്യമെന്തുചൊൽവൂ
കേടററ ഭക്തികൊണ്ടു മതിയിൽ ബോധം വിട്ടു
പാടീടുന്നിതു ചിലർ ആടീടുന്നിതു ചിലർ
ചാടീടുന്നിതു ചിലർ തുള്ളീടുന്നിതു ചിലർ
ഓടീടുന്നിതു ചിലർ നിന്നീടുന്നിതു ചിലർ
ചിരിക്കുന്നിതു ചിലർ കരയുന്നിതു ചിലർ
ഉരക്കാവതല്ലാർക്കും ഭക്തന്മാർ കോലാഹലം
നാമങ്ങൾ പാടാതേയും കണ്ണുനീർതൂകാതേയും
രോമാഞ്ചം തേടാതേയുമദ്ദിക്കിലാരുമില്ല
ശുകശാരികാദിയാം പക്ഷികൾ കൂടിത്തത്ര
ശുകനാരദാദിയോടൊക്കുമേ ഭക്തിയാലെ
ഇത്തരമുള്ള വിഷ്ണുലോകത്തെക്കണ്ടനേരം
ഉത്തമഭക്തന്മാരാം ബ്രഹ്മാദിസുരേന്ദ്രന്മാർ
ചിത്തത്തിൽ ഭക്തികൊണ്ടു സർവ്വവും മറന്നേററം
ഉത്തുംഗാനന്ദാമൃതസിന്ധുവിൽ മുങ്ങീടിനാർ

കുന്നുതുക്കൂടാതേവമോരോരോ വിശേഷങ്ങൾ
കണ്ടുകണ്ടാനന്ദിച്ചുംകൊണ്ടവർ നടക്കുമ്പോൾ
സുവർണ്ണഗിരിപോലെ സുപർണ്ണൻതന്നെക്കണ്ടാർ
സുവർണ്ണമണിമയസ്യന്ദനകേതുതന്മേൽ
വജ്രംകൊണ്ടുള്ള മഹാതീക്ഷ്ണമായൊരുകൊക്കും
വജ്രനിർമ്മിതങ്ങളാം വളഞ്ഞ നഖങ്ങളും
നീർത്തിയാൽ ദിക്കൊക്കയും മൂടീടും പക്ഷങ്ങളും
കൂർത്തുമൂർത്തുള്ള കൊക്കിൻതലക്കൽ സർപ്പങ്ങളും
കഷ്ടിച്ചുണ്ടുദിച്ചീടും സൂര്യബിംബത്തിൻകാന്തി
മട്ടിച്ചു വിലസീടും വലിയ ദൃഷ്ടികളും
രക്തചന്ദനംപോലെ ദേഹത്തിലെല്ലാം സർപ്പ-
രക്തവും ഫണിമയകടകകാഞ്ചികളും
അക്ഷീണപ്രകാശവും കലർന്നു വിളങ്ങീടും
പക്ഷീന്ദ്രൻതന്നെക്കണ്ടു പാരമാശ്ചര്യംപൂണ്ടു
കെല്പോടു തെല്ലു നടന്നപ്പൊഴെ കാണായ്വന്നു
തല്പമായ് വിളങ്ങീടും സർപ്പങ്ങൾക്കധിപനെ
സർപ്പരാജാവാകയാൽ വെൺകൊററക്കുടങ്ങകള
ഞ്ഞൊപ്പമങ്ങോരായിരം ഉയർത്തുന്നതുപോലെ
അത്ഭുതമണിഗണമിന്നങ്ങും ഫണവ്രജം
കെല്പൊടങ്ങുയർത്തുന്നൊരനല്പപ്രകാശവും
അങ്കുശം ചക്രം ഛത്രം സ്വസ്തികമിത്യാദിയാൽ
അങ്കിതങ്ങളായുള്ള മസ്തകോദരങ്ങളും
പാലാഴിതന്റെ തിരമാലകൾ മേൽമേൽവച്ച
പോലവെ മടങ്ങീട്ടുകിടക്കും ശരീരവും
മായേശൻതന്റെ നാമം പാടിസ്സാഫല്യംചേർക്കും
ആയിരം മുഖങ്ങളിരട്ടി നാവുകളും
ഇങ്ങിനെയുള്ളശേഷതല്പത്തിൽ വിളങ്ങീടും
മംഗളഗാത്രിയാകും ഭൂമിതന്നങ്കത്തിങ്കൽ
ഭംഗിയിൽ വച്ചിട്ടുള്ള തൃപ്പദങ്ങളുമിട
തിങ്ങുമംഗുലികളും അരുണനഖങ്ങളും

അങ്കുശധ്വജഛത്രചക്രപങ്കജമത്സ്യ
ശംഖചാപാദി നാനാവിശിഷ്ടരേഖകളും
പല്ലവതല്ലജങ്ങൾക്കുള്ളിലുള്ളൊരു ഗർവ്വം
ഇല്ലാതെയാക്കും നല്ല മാർദ്ദവമാഹാത്മ്യവും
ഭക്തന്മാർ ചിത്തരാഗമശേഷമെടുക്കയാൽ
വ്യക്തമായെല്ലാവർക്കും കാണാകുന്ന രാഗവും
അളവറ്റൊരു പുണ്യമുള്ളവരർച്ചിച്ചൊരു
തുളസീ മുതലായ സുഗന്ധപുഷ്പങ്ങളും
ആമകൾ നാണമോടെ വെള്ളത്തിലൊളിക്കുമാ-
റോമൽ സൌന്ദര്യം തേടും നല്ലൊരു പുറങ്കാലും
കണ്ടിട്ടേൻ ഭയംകൊണ്ടു കേതകീമുകുളങ്ങൾ
കണ്ടകം കലർന്നീടും മഞ്ജുളജംഘകളും
തുമ്പിക്കയ്യുഴൽകൊണ്ടു ശീകരഛലത്താല
ങ്ങമ്പോടു കണ്ണീർതൂകും മുട്ടലത്തുടകളും
ഹാടകകടിസൂത്രഘടിതകടിതന്നിൽ
കേടററമഞ്ഞത്തുകിലാടയും മനോഹരം
പിടിയിലൊതുങ്ങീടുമെന്നാലുമിബ്രഹ്മാണ്ഡ
പടലമെല്ലാം നന്നായൊതുങ്ങും സുമദ്ധ്യവും
ലോകൈകപിതാമഹന്തന്നുടെ പിതാമഹ
നാകുന്ന ചാരുനാഭിദേശവൻ മഹാത്ഭുതം
മുത്തുമാലകൾ മണിമാലകൾ തുളസികാ
പത്രമാലകൾ വനമാലപത്മമാലകൾ
ശ്രീവത്സം മറു നല്ല കൌസ്തുഭമിവ ചേരും
ശ്രീവത്സപ്രദേശത്തിലെത്രയും മോദത്തോടെ
പുഞ്ചിരിപ്പുതുമയും അഞ്ചിതഭാവങ്ങളും
ചഞ്ചലകടാക്ഷവും ചഞ്ചലപ്രകാശവും
നീണ്ടുരുണ്ടഗ്രമല്പം ചുരുണ്ടകബരിയിൽ
ചൂണ്ടൊരു പുഷ്പങ്ങളും രുചിരാളകങ്ങളും
ബാലചന്ദ്രനെ ചിത്തേ മാലേകും കാന്തിതേടും
ഫാലത്തിൽ കസ്തൂരികമാലേയതിലവും

ചെറിയ തിരകൾക്ക ചേതസി നാണം ചേരും
ചുരീയക്കൊടികളും പെരിയ നേത്രങ്ങളും
ഉത്തുംഗനാസികാഗ്ര കത്തുന്ന കാന്തിതേടും
മുത്തുനാത്തൊത്തീടുന്ന മൂക്കുത്തിപ്രകാശവും
മദ്ധ്യമശശാങ്കന്റെ തന്നുടെ ശോഭകൊണ്ടു
മദ്ധ്യമമാക്കീടുന്ന കപോലസ്ഥലങ്ങളും
മധുരരസം രാഗം മാൎദ്ദവമിവയെല്ലാം
അവധികൂടാതെഴും അധരപ്രകാശവും
ചന്ദ്രനശോകംമൂലം ക്ഷയത്തെക്കൊടുക്കുന്ന
സുന്ദരവദനവും സ്വൎണ്ണകുണ്ഡലവും
ശംഖിനു ശങ്കചേൎത്തു വിളങ്ങും ഗളംതന്നിൽ
തങ്കവും മണികളും കൊണ്ടുള്ള ഭൂഷകളും
മാടെല്ലാം യുദ്ധംവെട്ടിമടങ്ങി മദംവിട്ടു
മാടായിച്ചമഞ്ഞൊരു കേടററ കൊങ്കകളും
അങ്കത്തിൽ ബലത്താലെ പിടിച്ചതെന്നുതോന്നും
പങ്കജങ്ങളോടൊത്ത കോമളകരങ്ങളും
വലിയ നാഭിവാപീസോപാനംപോലെ മിന്നും
വലിയും നീലരോമാവലിയും സുമദ്ധ്യവും
വിസ്തൃതകടിതന്നിൽ കാഞ്ചിയുമമലമാം
വസ്ത്രവും തുമ്പിക്കരം കുമ്പിടും തുടകളും
മഞ്ജീരസ്വരഛരലാൽ ഝണീനാദിയെല്ലാം
മഞ്ജുവായ് ഹസിക്കുന്നു മനോജ്ഞജംഘകളും
മഞ്ജുളരേഖയായിക്കഞ്ജംവന്നാശ്രയിക്കും
രഞ്ജിതപദങ്ങളും കുഞ്ജരഗമനവും
അക്ഷീണഗുണങ്ങളും കലൎന്നുവിളങ്ങീടും
ലക്ഷ്മീദേവിയും ദൈത്യപ്രഹരപ്രണാങ്കവും
അംഗദം മണിമയകങ്കണം ഭംഗിചേരും
അംഗുലീയകമിവ കലരും കരങ്ങളിൽ
കോടിസൂൎയ്യാഭതേടും ചക്രവും ഗദയതും
കേടററ പാഞ്ചജന്യശംഖവും പങ്കജവും

കണ്ഠത്തിൽ കനൽപോലെ വിളങ്ങും മണിഗണം
കൊണ്ടുള്ള ഭൂഷകളും ത്രിവലീവിലാസവും
തുടുത്ത ചൊടികളും വെളുത്തഹാസങ്ങളും
മട്ടത്തേൻ മട്ടത്തീടും മനോജ്ഞനാസികയും
മകരകുണ്ഡലവും മനോജ്ഞമൊഴികളും
മുകുരംപോലെ മിന്നും മോഹനഗണ്ഡങ്ങളും
കരുണാരസത്തിന്നു വരുണാലയമായോ
രരുണഗുണംചേരും ആയതമിഴികളും
ബാലചന്ദ്രാഭതേടും പുരികക്കൊടിപെടും
ഫാലവുമായതിങ്കൽ ധവളോൎദ്ധ്വപുണ്ഡ്രവും
അന്ധകാരൌഘത്തോടു സന്ധിച്ച സൂൎയ്യബിംബം
സന്തതം വിളങ്ങുന്നതെന്തൊരത്ഭുതമോർത്താൽ
ചന്തമേടേവം കാണുന്നോൎക്കൊക്കെ ശങ്കനൽകും
കുന്തളഭരം ചേരും മാണിക്യകിരീടവും
കറപ്പും അധൎമ്മത്തിലുറപ്പുംഖലന്മാരിൽ
വെറുപ്പും ധൎമ്മത്തിങ്കലുറപ്പുമുപായവും
വീൎയ്യവും ഗാംഭീൎയ്യവും ശൌൎയ്യവും സൌന്ദൎയ്യവും
ധൈൎയ്യവും മാധുൎയ്യവും സ്ഥൈൎയ്യവും ഔദാൎയ്യവും
ഓജസ്സുമരുതരമനോജ്ഞസ്നിഗ്ദ്ധമുഗ്ദ്ധ
തേജസ്സും തികഞ്ഞീടും സൎവ്വജ്ഞാനാനന്ദവും
ആപാദചൂഡമേവം കണ്ടു നൽഭക്തിപൂണ്ടു
ശ്രീപത്മനാഭന്തന്നെ സ്തുതിച്ചു ബ്രഹ്മാദികൾ
ജയിക്ക ജനാൎദ്ദന! ജയിക്ക ജലജാക്ഷ!
ജയിക്ക ജഗദീശ! ജയിക്ക ജഗൽപതെ!
ജയിക്ക നാരായണ! ജയിക്ക ചക്രപാണേ!
ജയിക്ക ദാമോദര! ജയിക്ക ഹൃഷീകേശ!
നമിക്കുന്നവരുടെ മനസ്സിലുണ്ടാകുന്ന
സമസ്തസന്താപവും ഹരിക്കും ഹരേ! ജയ
അമൎത്ത്യമൎത്ത്യോരഗപ്രഭൃതിനത! ജയ
പ്രമത്തദുഷ്ടലോകശമന! ജയ ജയ

ലക്ഷയോജനദീൎഘംകലൎന്ന ശരീരവും
തീക്ഷ്ണോത്തുംഗശൃംഗവും എഴുന്ന മത്സ്യമായി
പ്രളയസമുദ്രത്തിലഖിളകിമറിഞ്ഞീടും
ഇളയെക്കൊമ്പിൽ കെട്ടിക്കളിച്ചനടനനുടൻ
ഭക്തനാം സത്യവ്രതക്ഷത്രിയപ്രവരനു
മുക്തിമാൎഗ്ഗത്തെ നന്നായുപദേശവും ചെയ്തു
ചട്ടററ വേദങ്ങളെ കട്ടൊരു ദൈത്യന്തന്നെ
വെട്ടനു വധിച്ചതു നിന്തിരുവടിയല്ലോ
പണ്ടു ഞങ്ങളും ദൈതേയന്മാരുമൊരുമിച്ചു
കൊണ്ടു പാൽസമുദ്രത്തെ മഥനം ചെയ്യുന്നേരം
കടകോലായീടിന മന്ദരമഹാഗിരി
കടലിൽ താന്നുപോയി പ്രയത്നം വ്യൎത്ഥമായി
മന്ദരം പൊക്കീടുവാനുപായമൊന്നും കാണാ
ഞ്ഞന്നേരം ഞങ്ങളെല്ലാം സങ്കടപ്പെട്ടുംനേരം
മന്ദമല്ലാതുള്ളോരു കൂൎമ്മത്തിൻ വേഷംപൂണ്ടു
മന്ദരം പൊക്കിയതു നിന്തിരുവടിയല്ലോ
നിന്തിരുവടിതന്റെ പാൎഷദപ്രവരരിൽ
ചന്തമേററവുമേറും ജയനും വിജയനും
സനകാദികളായ മുനികൾ തന്റെ ശാപാൽ
അനയന്മാരായുള്ളോരസുരന്മായ്തീൎന്നു
ഹിരണ്യകശിപുമവൻ തന്നനുജനാം
ഹിരാണ്യക്ഷനുമിവരെത്രയും പ്രബലന്മാർ
അവരിലതിവീൎയ്യൻ ഹിരാണ്യാക്ഷനാം ദൈത്യൻ
അവനീതലമെല്ലാമെടുത്തുകൊണ്ടുപോയി
പാരിചിൽ പാതാളത്തിൽ സൂക്ഷിച്ചുവെച്ചു ലോകം
തരസാ സമസ്തവും ഉപദ്രവിച്ചീടുമ്പോൾ
പന്നിയായ് ബ്രഹ്മാവിന്റെ മൂക്കിൽനിന്നുത്ഭവിച്ചു
കുന്നുപോലതിവേഗം വൎദ്ധിച്ച ദേഹംപൂണ്ടു
ഹിരണ്യഗൎഭാദിയാൽ സ്തുതനായുടൻ ചെന്നു
ഹിരണ്യാക്ഷനെന്നുള്ള ദൈത്യനെ യുദ്ധേ കൊന്നു

ധരണീതലം പൊക്കി സർവ്വലോകക്കുമുള്ള
പരിതാപം തീർത്തതു നിന്തിരുവടിയല്ലോ
ഹിരണ്യാക്ഷനെ കൊന്ന വാർത്തയെ കേട്ടനേരം
ഹിരണ്യകശിപുതാൻ താപകോപാകുലനായ്
അത്യുഗ്രഭാവത്തോടെ ഭവാനെക്കൊന്നീടുവാൻ
സത്യവുംചെയ്തുചിരം കഠോരതപംചെയ്തു
ദുർല്ലഭവരങ്ങളെ വളരെ വാങ്ങിച്ചുടൻ
വല്ലാതുള്ളൊരു മദം കലൻ്റ മഹാബലൻ
ഈരേഴുലോകങ്ങളും ജയിച്ചു കളിയാലെ
പാരാതെ സർവ്വജനവന്ദിതചരണനായ്
സാധുലോകത്തെയെല്ലാമാധിയുണ്ടാകുംവിധം
ബാധചെയ്തസുരേശനായവൻ വസിക്കുമ്പോൾ
വ്യഗ്രതയെന്യേ മണിസ്തംഭമായതിൽനിന്ന
ങ്ങുഗ്രമാം നരസിംഹമൂർത്തിയായ് ഭവിച്ചുടൻ
കൂർത്തീടും നഖങ്ങളാൽ ഹിരണ്യകശിപുതൻ
മാർത്തടം പിളൻ്റതു നിന്തിരുവടിയല്ലോ
വിജ്ഞാനമേറീടുന്ന ഭാർഗ്ഗവൻ ചെയ്യിച്ചോരു
യജ്ഞത്താൽ മഹാബലിയായൊരു മഹാബലി
ശക്രാദികളെല്ലാം വിക്രമംകൊണ്ടു ജയി-
ച്ചക്രമംകൂടാതുഴിചക്രത്തെ കാത്തുംകൊണ്ടും
ബ്രാഹ്മണഭക്തിപൂണ്ടും സമസ്തലോകത്രയ
സാമ്രാജ്യലക്ഷ്മിയോടും സുഖിച്ചു വസിക്കുമ്പോൾ
വാമനമൂർത്തിയായി ജനിച്ചിട്ടവൻ തൻെറ
ശ്രീമഹാമനോജ്ഞമാം യാഗശാലയിൽ ചെന്നു
പരന്നഭാഗ്യമേറുന്ന സുരനാഥന്തന്നോ-
ടിരന്നു ഭൂമീതലം മൂന്നടിമാത്രം വാങ്ങി
അന്തമെന്നിയെ ദേഹം വളൻ്റുകാണുന്നവ-
ർക്കന്തരംഗത്തിലുള്ളോരത്ഭുതരസത്തോടെ
മൂന്നടിയളക്കുവാനീരേഴുഭുവനങ്ങൾ
ക്കന്നേരമിടമേതും പോരാതെ വരികയാൽ

അടിയൊന്നവൻതന്റെ തലയിൽത്തന്നെ വച്ചി
ട്ടടനെ ബന്ധിച്ചതു നിന്തിരുവടിയല്ലോ
ആത്രേയ പ്രസാദത്താലെത്രയും ബലം പൂണ്ടു
കാൎത്തവീൎയ്യാൎജ്ജുനൻതാൻ ധൂൎത്തോടുവാഴും കാലം
കീൎത്തിയുള്ളൊരു ജമദഗ്നിതൻ പുത്രനായി
പാൎത്തട്ടിൽ പിറന്നുടൻ പരശുരാമാഖ്യയാ
പരമേശ്വരന്തന്നെത്തപസാ തോഷിപ്പിച്ചു
പരിചിൽ സൎവ്വായുധവിദ്യയുമഭ്യസിച്ചു
ഹേഹയപുരംപുക്കു രോഷത്തോടൊരായിരം
ബാഹുക്കളുള്ളവനോടാഹവമേററംചെയ്തു
ഘോരമാം കുഠാരത്താൽ ഭുജങ്ങളെല്ലാം വെട്ടി
പ്പോരതിൽ ബലമേറും കാൎത്തവീൎയ്യനെക്കൊന്നു
ധൎമ്മദ്വേഷികളായ ക്ഷത്രിയന്മാരെയെല്ലാം
നിൎമ്മൂലമാകുംവണ്ണം പിന്നെയും നശിപ്പിച്ചു
ഇരുപത്തൊന്നുവട്ടമീവണ്ണം നൃപന്മാരെ
ത്തരസാ മുടിച്ചതു നിന്തിരുവടിയല്ലോ
ബദ്ധമാമുനിയായിത്താരകാക്ഷന്റെ നല്ല
ബുദ്ധിയെ മറിച്ചതു നിന്തിരുവടിയല്ലോ
രാമനാമത്തോടൊത്തു രാവണവധത്തിനായ്
ഭൂമിയിൽപ്പിറന്നതു നിന്തിരുവടിയല്ലോ
ലക്ഷ്മണഭരതശത്രുഘ്നന്മാരൊടൊന്നിച്ചു
ലക്ഷ്മീപൂൎണ്ണമായീടുമയോദ്ധ്യപുരിതന്നിൽ
ചന്തത്തിൽ വളൎന്നുകൊണ്ടച്ഛനമ്മമാൎക്കെല്ലാം
സന്തോഷം വളൎത്തതു നിന്തിരുവടിയല്ലോ
വിശ്വാമിത്രന്റെ യാഗരക്ഷക്കു ഗമിച്ചതു
വിശ്വൈകവീരനായ നിന്തിരുവടിയല്ലൊ
കേടകന്നൊരമ്പിനാൽ താടകാവധംചെയ്തു
കാടകം കടന്നതു നിന്തിരുവടിയല്ലോ
രൂക്ഷതപെരുത്തൊരു സുബാഹുപ്രമുഖരാം
രാക്ഷസന്മാരെയെല്ലാം രണത്തിൽ നിഗ്രഹിച്ചു

അക്ഷീണതപസ്സുള്ള വിശ്വാമിത്രന്റെ യാഗം
രക്ഷിച്ചുകൊടുത്തതു നിന്തിരുവടിയല്ലോ
കല്ലായിക്കിടക്കുന്നോരഹല്യാതാപസിക്കു
കല്യാണം കൊടുത്തതു നിന്തിരുവടിയല്ലോ
ചൊല്ലേറും ജനകന്റെ രാജധാനിയിൽ ചെന്നി
ട്ടുല്ലാസാൽ സൽക്കാരങ്ങളേറേ ററമാനന്ദിച്ചു
മുല്ലബാണാരിയായ ഭഗവാൻ തന്റെ പള്ളി
വില്ലെടുത്തൊടിച്ചതു നിന്തിരുവടിയല്ലോ
സീതതൻ പാണിഗ്രഹം കൌതുകത്തോടു ചെയ്തു
പ്രീതനായ് ഭവിച്ചതു നിന്തിരുവടിയല്ലോ
മാർഗ്ഗത്തിൽ ധനുർഭംഗരോഷത്താൽ തടുത്തൊരു
ഭാർഗ്ഗവരാമന്തന്നെബ്ഭയമെന്നിയെവെന്നു
സ്വർഗ്ഗത്തോടെതിരാകും അയോദ്ധ്യാപുരെ ബന്ധു
വർഗ്ഗത്തോടണഞ്ഞതു നിന്തിരുവടിയല്ലോ
അത്യന്തപരിശുദ്ധചിത്തനാം താതൻ തന്റെ
സത്യത്തെ രക്ഷിക്കുവാൻ കൈകേയീവചനത്താൽ
വത്സലക്ഷ്മണസീതായുക്തനായ്ക്കാട്ടിൽ ബഹു
വത്സരം വസിച്ചതു നിന്തിരുവടിയല്ലോ
രാവണഭഗിനിതൻ വൈരൂപ്യംകൊണ്ടു കോപി
ച്ചാവോളം വേഗത്തോടുമണഞ്ഞ ഖരൻ തന്നെ
ഉദ്ധതബലത്തോടുമൊന്നിച്ചു ബാണങ്ങളാൽ
യുദ്ധത്തിൽ വധിച്ചതു നിന്തിരുവടിയല്ലോ
കാഞ്ചനമൃഗംതന്നെ പിടിപ്പാൻ പോയിട്ടവൻ
വഞ്ചനക്കാരനെന്നു നിനച്ചു വധിച്ചുടൻ
കിഞ്ചന താമസിക്കാതാശ്രമം പ്രാപിച്ചുടൻ
അഞ്ചിതഗാത്രി സീതാദേവിയെക്കാണാഞ്ഞിട്ടു
ലക്ഷ്മണൻതന്നോടൊത്തു ദുഃഖിച്ചു നടക്കുമ്പോൾ
ലക്ഷണം തികഞ്ഞൊരുഹനുമൽവചനത്താൽ
മുഖ്യമായഗ്നിസാക്ഷിയായിട്ടു സുഗ്രീവനായ്
സഖ്യം ചെയ്തുമന്നു നിന്തിരുവടിയല്ലോ

ബാലിയെക്കൊന്നു സൂര്യ്യപുത്രനെക്കപിരാജ്യ
പാലകനാക്കിയതു നീന്തിരുവടിയല്ലോ
അഞ്ജനാസുതോക്തിയാൽ സീതാവൃത്താന്തമെല്ലാ
മഞ്ജസാ ബോധിച്ചുടൻ രാവണൻതന്നെക്കൊൽവാൻ
സുഗ്രീവാംഗദനീലപ്രഭൃതികപികൾതൻ
ഉഗ്രമാം സൈന്യത്തോടുമൊന്നിച്ചു പുറപ്പെട്ടു
ദക്ഷിണസമുദ്രത്തിൻ തീരത്തു ചെന്നനേരം
ദക്ഷനാം വിഭീഷണനാശ്രയിച്ചതുമൂലം
നിന്നെ ഞാൻ ലങ്കാപതിയാക്കുവനെന്നുചൊല്ലി
ധന്യനാം വിഭീഷണൻതന്നെത്താൻ സ്വീകരിച്ചു
അക്ഷോഭ്യമായീടുന്നോരർണ്ണവമശേഷവും
അക്ഷീണപ്രഭാവമുള്ളസ്ത്രത്താൽ ക്ഷോഭിപ്പിച്ചു
ഏതുമേ തടവെന്യേ സമുദ്രമദ്ധ്യംതന്നിൽ
സേതുബന്ധനംചെയ്തങ്ങക്കരെക്കടന്നുടൻ
ബാധവന്നീടുംവിധം ലങ്കാരാജധാനിയെ
ക്രോധനാ രോധിച്ചതു നീന്തിരുവടിയല്ലോ
ധൂമ്രാക്ഷൻ വിരൂപാക്ഷൻ വികടൻ നരാന്തകൻ
താമ്രാക്ഷൻ വിദ്യുജ്ജിഹ്വൻ പ്രഹസ്തൻ ദേവാന്തകൻ
വജ്രതുല്യാംഗന്മാരാമിപ്പോന്നവീരന്മാരും
വജ്രദംഷ്ട്രനും മഹാപാർശ്വനും വിപാർശ്വനും
കുംഭനും നികുംഭനും കമ്പനമകമ്പനും
വമ്പരാമരക്കന്മാരിവരെ സമസ്തവും
കല്ലും പർവ്വതങ്ങളും കൂർത്തോരു നഖങ്ങളും
പല്ലും വന്മരങ്ങളും ആയുധമായീടുന്ന
ചെല്ലേറും സുഗ്രീവാദി വാനരന്മാരെക്കൊണ്ടു
മെല്ലെന്നു കൊല്ലിച്ചതു നീന്തിരുവടിയല്ലോ
ശക്തനാമതികായൻതന്നെയും വരമായാ
ശക്തികൊണ്ടത്യുഗ്രനാമാമേഘനാദനേയും
ഉദ്ധതബലമേറും ലക്ഷ്മണൻതന്നെക്കൊണ്ടു
യുദ്ധത്തിൽക്കൊല്ലിച്ചതു നീന്തിരുവടിയല്ലോ

ഗംഭീരബലവാനാകും കുംഭകർണ്ണനെപ്പര
മവെച്ചു വധിച്ചതു നിന്തിരുവടിയല്ലോ
വ്യഗ്രതകൂടാതെല്ലാ ഭുവനങ്ങളും ജയി
ച്ചുഗ്രതയോടുവാഴും രാക്ഷസകുലേന്ദ്രനെ
വിഗ്രഹമദ്ധ്യത്തിങ്കൽ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു
നിഗ്രഹിച്ചതു വിഭോ! നിന്തിരുവടിയല്ലോ
അപ്പോഴാനന്ദത്താൽ സുപ്പ്തികനം ചെയ്തു
പുഷ്പവൃഷ്ടിയേററതു നിന്തിരുവടിയല്ലോ
ഭക്ത്യോടു വിഭീഷണൻതന്നെ ലങ്കാധിപനാ-
യ്ക്കല്പിച്ചു വാഴിച്ചതു നിന്തിരുവടിയല്ലോ
പുഷ്പകമേറിപ്പിന്നെ ക്ഷിപ്രമങ്ങയോദ്ധ്യക്കു
സുപ്രിയനായ്പോന്നതു നിന്തിരുവടിയല്ലോ
ശിഷ്ടരാം വസിഷ്ഠാദി താപസശ്രേഷ്ഠന്മാരും
ഇഷ്ടരാം ഭരതാദി സോദരപൌരന്മാരും
ഹൃഷ്ടരാം സുഗ്രീവാദി വാനരപ്രവരരും
നഷ്ടരല്ലാതുള്ളോരു രാക്ഷസന്മാരുംകൂടി
പെട്ടന്നു സർവ്വപുണ്യതീർത്ഥങ്ങളും കൊണ്ടുപോന്നു
പട്ടാഭിഷേകംചെയ്തു നന്ദിച്ചോരനന്തരം
ഇഷ്ടയാം സീതയോടൊത്തിട്ടൂഴിയിലെല്ലാം ധർമ്മ
പുഷ്ടിയുണ്ടാക്കിയതു നിന്തിരുവടിയല്ലോ
ജാതമായൊരു പൌരലോകാപവാദം തീർപ്പാൻ
സീതയെ കളഞ്ഞതു നിന്തിരുവടിയല്ലോ
ശത്രുഘ്നനായീടുന്ന ശത്രുഘ്നനെക്കൊണ്ടു
ശത്രുവാം ലവണനെ യുദ്ധത്തിൽ കൊല്ലിപ്പിച്ചു
ബന്ധുക്കളെന്നപോലാതന്നെക്കാണുന്നജീവ-
ജന്തുക്കളെന്നുമല്ലാവൃക്ഷഗുല്മാദികളും
ഒന്നിച്ചു സരയുവിൽ മഗ്നനായ് വൈകുണ്ഠത്തിൽ
നന്ദിച്ചു വസിച്ചതു നിന്തിരുവടിയല്ലോ
മോഹനസ്വരൂപനായ് അമേയബലവാനായ്
രോഹിണീതനയനായ് ഗോകുലെ പിറന്നുടൻ

ആഹന്ത! ഘോരനാകും പ്രലംബൻതന്നെ ജവാ
ലാററവെ വധിച്ചതു നീന്തിരുവടിയല്ലോ
അദ്ധ്വരം മുടക്കീടും വല്വലാസുരന്തന്നെ
യുദ്ധത്തിൽ വധിച്ചതു നീന്തിരുവടിയല്ലോ
ഹസ്തിനാനഗരത്തെ ഗംഗയിൽ മറിക്കുവാൻ
കുത്തിയങ്ങെടുത്തതു നീന്തിരുവടിയല്ലോ
ക്ഷിതിയിൽ ബലഭദ്രരാമനെന്നെല്ലാരാലും
സ്തുതനായ് ജയിച്ചതു നീന്തിരുവടിയല്ലോ
ദേവകളർത്ഥിക്കയാൽ ഭൂഭാരം തീർത്തീടുവാൻ
ദേവകീവസുദേവപുത്രനായ് പിറന്നുടൻ
ഗോകുലമകം പൂക്ക യശോദതന്റെ കുവാ
മാകുലമതെന്നിയെ കുടിച്ചു ചിരിച്ചുററം
നന്ദാദിഗോപന്മാർക്കും ഗോപികമാർക്കുമുള്ളിൽ
നന്ദിയെ വളർത്തതു നീന്തിരുവടിയല്ലോ
പൂതനാതന്നെ ജവാലുരോജപാനംകൊണ്ടു
പൂതയായ്ച്ചമച്ചതു നീന്തിരുവടിയല്ലോ
ചാടാമയൊരസുരനെ ചവിട്ടിത്തകർത്തതാൽ
കൂടാതെ കിടന്നതു നീന്തിരുവടിയല്ലോ
കാററായത്തൃണാവർത്തദാനവന്തന്റെകൊന്നി
ട്ടേററവും തെളിഞ്ഞതു നീന്തിരുവടിയല്ലോ
ബ്രഹ്മാണ്ഡമശേഷവും വദനോദരന്തന്നി
ലമ്മക്കുകാട്ടിയതു നീന്തിരുവടിയല്ലോ
യക്ഷേശപുത്രന്മാർക്കു മുനിശാപത്തിൽനിന്നു
മോക്ഷത്തെക്കൊടുത്തതു നീന്തിരുവടിയല്ലോ
വത്സനായണഞ്ഞൊരു വത്സകാസുരവധ—
മുത്സാഹാൽ കഴിച്ചതു നീന്തിരുവടിയല്ലോ
കൊക്കായ ദൈത്യൻതന്നെ കൊക്കുകൾ പിടിച്ചു
മുക്കോടു പൊളിച്ചതു നീന്തിരുവടിയല്ലോ
ക്ഷിപ്രമാഗ്ഗോഗോപാലഭുക്തിചെയ്തഹീന്ദ്രനായ്
കെല്പോടു കിടക്കുന്നോരഘന്തന്നുള്ളിൽ ചെന്നു

തൽപ്രാണവായു തട്ടത്തവനെക്കൊന്നതേററ
മത്ഭുതസ്വരൂപനാം നിന്തിരുവടിയല്ലോ
കാളിന്ദിതന്നിൽ വാഴും കാളിയഫണങ്ങളിൽ
മേളമോടാടിയതു നിന്തിരുവടിയല്ലോ
കട്ടുതിന്നീടുന്നേരു വെണ്ണയും പാലും നെയ്യു
മൊട്ടുമേ ദേഹിക്കാഞ്ഞിട്ടാണിതു ചെയ്തു കൃഷ്ണൻ
പെട്ടന്നു കാണുന്നവൎക്കിങ്ങിനെ തോന്നുംവിധം
കാട്ടുതീ ഭക്ഷിച്ചതു നിന്തിരുവടിയല്ലോ
നിസ്രൂപം കാളിന്ദിയിൽ കുളിക്കും പെണ്ണുങ്ങൾ തൻ
വസ്ത്രങ്ങൾ കവൎന്നതു നിന്തിരുവടിയല്ലോ
യാഗശാലയിൽ ചെന്നു പത്നിമാരോടു ചോറു
യാചിച്ചു ഭുജിച്ചതു നിന്തിരുവടിയല്ലോ
തടിച്ച ഗോവൎദ്ധനമാമലകുടയാക്കി
പിടിച്ചു വസിച്ചതു നിന്തിരുവടിയല്ലോ
നന്ദഗോപൎക്കു വന്നൊരാപത്തു സമസ്തവും
നന്ദിയിലൊഴിച്ചതു നിന്തിരുവടിയല്ലോ
ഭാസിക്കും ഗോപീജനമൊന്നിച്ചു രസത്തോടെ
രാസക്രീഡചെയ്തതു നിന്തിരുവടിയല്ലോ
ശംഖചൂഡനെക്കൊന്നു മങ്കമാൎക്കുണ്ടായൊരു
സങ്കടം കളഞ്ഞതു നിന്തിരുവടിയല്ലോ
കാളയാമരിഷ്ടനെ തുഷ്ടനായ് വധിച്ചതു
കാളമേഘാഭതേടും നിന്തിരുവടിയല്ലോ
ക്ലേശമെന്നിയെ ഹയസ്വരൂപനായി വന്ന
കേശിയെ മുടിച്ചതു നിന്തിരുവടിയല്ലോ
ഗോപാലവേഷമോടു വന്നോരു വ്യോമന്തന്നെ
കോപേന ഹിംസിച്ചതു നിന്തിരുവടിയല്ലോ
അക്രൂരസ്വഭാവനാമക്രൂരൎക്കതിമോദ-
മുൾക്കാമ്പിൽ വളൎത്തതു നിന്തിരുവടിയല്ലോ
പെട്ടന്നു രജകനെ വധിച്ചു നല്ലനല്ല
പട്ടുകളുടുത്തതു നിന്തിരുവടിയല്ലോ

മാല്യങ്ങളേകിയോരു മാലാകാരനു വരം
നല്ലതു കൊടുത്തതു നീന്തിരുവടിയല്ലോ
കൂനിതന്നൊരു കുറിക്കൂട്ടു തേച്ചവൾതന്റെ
കൂനെല്ലാം കളഞ്ഞതു നീന്തിരുവടിയല്ലോ
വില്ലെടുത്തൊടിച്ചതുമായതുകാക്കുന്നോരെ
തല്ലിയങ്ങോടിച്ചതും നീന്തിരുവടിയല്ലോ
വമ്പനാം കുവലയാപീഡനെന്നുള്ള കല
കൊമ്പനാനയെക്കൊന്നു കൊമ്പുകളെടുത്തുടൻ
ശൃംഗാരാദി ഭാവങ്ങൾ പലതും പൂണ്ടു നല്ല
രംഗത്തിലണഞ്ഞതു നീന്തിരുവടിയല്ലോ
ചാണൂരമല്ലേന്ദ്രനെ വിസ്മയത്തോടു ജനം
കാണുമ്പോൾ വധിച്ചതു നീന്തിരുവടിയല്ലോ
ഹിംസയിൽ പ്രിയംകൂടും ദുഷ്ടചേഷ്ടിതനായ
കംസനെ വധിച്ചതു നീന്തിരുവടിയല്ലോ
അച്ഛനും ജനനിക്കും സന്തോഷം ബന്ധുകൾക്കും
ആച്ഛമായ് വളർത്തതു നീന്തിരുവടിയല്ലോ
വിദ്യകൾ സാന്ദീപനിമഹർഷിതന്നിൽ നിന്നി
ങ്ങുദ്യോഗാൽ ഗ്രഹിച്ചതു നീന്തിരുവടിയല്ലോ
ചൊടിക്കും ജരാസന്ധഭൂപനെ പലവട്ടം
മടക്കിയോടിച്ചതു നീന്തിരുവടിയല്ലോ
തടിക്കും ശോഭതേടും ദ്വാരകാപുരം കടൽ
നടുക്കു തീപ്പിച്ചതു നീന്തിരുവടിയല്ലോ
കടുക്കും കോപമോടെ യവനകുലനാഥൻ
പടയ്ക്കുവന്നനേരം പേടിച്ചപോലെയോടി
മിടുക്കൻ മുചുകുന്ദൻ കിടക്കും ഗുഹതന്നിൽ
പൊടുക്കന്നണഞ്ഞതു നീന്തിരുവടിയല്ലോ
വൃദ്ധനാം മുചുകുന്ദദൃഷ്ടിയാൽ യവനനെ
കത്തിച്ചുകളഞ്ഞതു നീന്തിരുവടിയല്ലോ
പരമഭക്തനായ മുചുകുന്ദനു നല്ല
വരങ്ങൾ കൊടുത്തതു നീന്തിരുവടിയല്ലോ

മാനികളായ ജരാസന്ധസാല്വചൈദ്യാദി-
മാനവകുലേന്ദ്രന്മാർ കണ്ടുനില്ക്കുന്നോരുതന്നെ
മാനേലും മിഴിയാളാം ഭൈഷ്മിയെ തേരിലേററി-
ട്ടാനയിച്ചതു ഹരെ! നിന്തിരുവടിയല്ലൊ
ശംബരാരിയായൊരു പുത്രനെ ജനിപ്പിച്ച-
തംബരവർണ്ണനാകും നിന്തിരുവടിയല്ലോ.
ച്ചൊൽക്കൊള്ളും സ്യമന്തകരത്നത്തെക്കൊണ്ടുപോന്നു
ദുഷ്കീർത്തി കളഞ്ഞതു നിന്തിരുവടിയല്ലൊ
സത്രാജിൽപുത്രിയേയും ജാംബവാൽപുത്രിയേയും
ചിത്താനന്ദമോടൊത്തു വേട്ടതു ഭവാനല്ലൊ
പെട്ടെന്നു പതിനാറുസഹസ്രം പെണ്ണുങ്ങളെ (പെണ്ണ
വേട്ടതും രമിച്ചതും നിന്തിരുവടിയല്ലൊ
പാരിജാതവൃക്ഷത്തെപ്പുരത്തിൽ കൊണ്ടുപോന്നു
പാരാതെ വളർത്തതു നിന്തിരുവടിയല്ലൊ
വിക്രമമേറുന്നോരു ബാണന്റെ ബാഹുക്കളെ
ചക്രത്താൽ മുറിച്ചതു നിന്തിരുവടിയല്ലൊ
കാന്താരമതിലൊരു കിണററിൽ ചിരകാലം
മോന്തായിക്കിടക്കുന്ന നൃഗന്നു മോക്ഷമേകി
ബ്രഹ്മസ്വം മഹാഘോരമെന്നതു വർണ്ണിച്ചതും
ബ്രഹ്മണ്യസ്വരൂപനാം നിന്തിരുവടിയല്ലൊ
മത്സരിപ്പാനായ്വന്ന പൌണ്ഡ്റകൻ തന്നെ കൊ
നൽസുഖം കൊടുത്തതു നിന്തിരുവടിയല്ലൊ
മാഗധൻതന്നെ ഭീമസേനനെക്കൊണ്ടു യുദ്ധേ
വേഗേന കൊല്ലിച്ചതു നിന്തിരുവടിയല്ലൊ
രാജസൂയാദ്ധ്വരത്തിൽ രാജിക്കുന്നൊരു ദേവ
രാജർഷിസഭതന്നിലഗ്രപൂജയുമേററു
പുഛരിക്കും ചൈദ്യന്റെ ഗളത്തെ ചക്രംകൊണ്ടു
വിച്ഛിന്നമാക്കിയതു നിന്തിരുവടിയല്ലൊ
സാല്വദന്തവക്ത്രാദി ദുഷ്ടരെ കൊന്നു പാരിൽ
കല്യാണം വളർത്തതു നിന്തിരുവടിയല്ലോ

അമ്പോടു കുചേലനങ്ങവൃദ്ധികൂടാതുള്ള
സമ്പത്തു കൊടുത്തതു നിന്തിരുവടിയല്ലോ
കാളിന്ദീരമണീസമരമണികളായിടുന്ന
കാളിന്ദിമിത്രവിന്ദാലക്ഷണാസത്യാഭദ്ര
നാളീകാക്ഷിമാരായോരിവരെയെല്ലാം വേട്ടു
ലാളിച്ചു രമിച്ചതു നിന്തിരുവടിയല്ലോ
ഖാണ്ഡവം ദഹിപ്പിച്ചു ഗാണ്ഡീവം ലഭിപ്പോരു
പാണ്ഡവപ്രവരന്റെ സാരഥ്യമനുഷ്ഠിച്ചു
ഭാരതയുദ്ധമേററം നടത്തി ഭൂമിതന്റെ
ഭാരത്തെക്കളഞ്ഞതു നിന്തിരുവടിയല്ലോ
പുത്രവൎഗ്ഗത്തെ ദ്വിജന്നേകുവാൻ പാൎത്ഥനൊന്നി
ച്ചത്ര വന്നണഞ്ഞതു നിന്തിരുവടിയല്ലോ
ഉദ്ധവൎക്കമലമാം തത്വമുപദേശി
ച്ചുദ്ധതന്മാരായോരു യാദവന്മാരെയെല്ലാം
തമ്മിൽത്തല്ലിച്ചുകൊന്നു തന്നിടം പ്രാപിച്ചതു
കന്മഷഹരനാകും നിന്തിരുവടിയല്ലോ
ഞങ്ങൾക്കു പലപ്പോഴും ആപത്തുവരുംകാലം
അങ്ങുന്നുതന്നെയല്ലോ കാത്തീടുന്നതു ഹരേ!
ഇക്കാലം ദാരുകൻതൻ ഘോരോപദ്രവങ്ങളാൽ
ഉൾക്കാമ്പിൽ ഞങ്ങൾക്കത്തൽ സഹിക്കാവതല്ലയ്യോ
ചക്രത്തെ പ്രയോഗിച്ചീദൈത്യേന്ദ്രന്റെ ഗളം (കണ്ഠം)
ഛിക്കന്നു ഭവാൻതന്നെ ഖണ്ഡിച്ചീടുക ഹരേ!
ഉത്തമമായ ഭദ്രകാളിതൻ കഥാഭാഗം
ഇത്തരമരുൾചെയ്തു തത്തയുമടങ്ങിനാൾ.

ഇതി ഭദ്രോല്പത്തിപ്രകരണേ

പ്രഥമ പാദം സമാപ്തം.



# ഭദ്രോല്പത്തി

## ദ്വിതീയ പാദം.



ഗരിമകൾ ദേവി പരിലാളിച്ചീടും
സുരുചിരഗുണലസിതെ! ശാരികേ
വരികരികിൽ നീഹരസുതന്റെ
ചരിതശേഷത്തെപ്പറക വൈകാതെ
അതിവിശേഷമിച്ചരിതം കേൾക്കുവാൻ
മതിയിൽ ഞങ്ങൾക്കു കുതുകമേറുന്നു
മതിമുഖിമാരങ്ങിവണ്ണം ചൊന്നപ്പോൾ
ചിതമൊടാക്കിളി കഥാശേഷം ചൊന്നാൾ
ഹരിനതപാപഹരി ജഗന്നാഥ
നരികുലാന്തകനരിഗദാധരൻ
സുരന്മാരീവണ്ണം സ്തുതിച്ചതു കേട്ടു
പരം പ്രസാദിച്ചു പരമപുരുഷൻ
ഉരഗമെത്തയിലെഴുന്നേററു മന്ദം
ഇരുന്നു പുഞ്ചിരികലർന്നരുൾചെയ്തു
വരബലമേററമുടയദാരുകാ
സുരനെക്കൊല്ലുവാൻ നിരൂപിക്കുന്നേരം
അരുതെനിക്കുമെന്നറിവിനെങ്കിലും
കരളിലൊട്ടുമേ പരിതാപം വേണ്ട
ഹരൻ ഖലജനഹരൻമതികലാ
ധരൻ ഗിരിസുതാവരൻ മഹേശ്വരൻ
സ്മരാരി പാപാരി പുരാരി കാലാരി
ഗരളശ്യാമളഗളനാളൻ ദേവൻ
അതിഖലനാമീ ദിതിസുതകുല
പതിയെക്കൊല്ലുവാൻ മതിയാകും നൂനം

അതുകൊണ്ടു വേഗം ശിതികണ്ഠൻ പണ്ടം
ക്ഷിതിധരമതിൽ ഗമിക്കുവിൻ നിങ്ങൾ
സുരകാര്യമിതു തരസാ സാധിപ്പാൻ
സുരന്മാരെ ഞാനുമൊരുമിച്ചുപോരാം
പുരഹരനേവം അരുളിച്ചെയ്തുടൻ
ഗരുഡൻതന്നുടെ ഗളമതിലേറി
തരസാ കൈലാസഗിരിയതിലേക്കായ്
ഉത്തരഭാഗമെഴുന്നള്ളീടിനാൻ
വിരിഞ്ചനും സർവ്വസുരപതികളും
പരമർഷികളും പുറകെ പോയിനാർ
കുറച്ചുചെന്നപ്പോളഴകിൽ കൈലാസ
ഗിരിപ്രവരനെയവരെല്ലാം കണ്ടാർ
ഹരാട്ടഹാസത്തിന്നുത്തരപ്രഭ
യൊരുമിച്ചുകൂടിക്കിടക്കുംപോലെയും
പരമഭക്തന്മാർ പരിചിലെപ്പോഴും
ഗിരിശൻതന്നുടെ ചരണങ്ങൾതന്നിൽ
ചിരമർച്ചിച്ചീടും സിതകുസുമങ്ങൾ
ഒരു മലയായിച്ചമഞ്ഞതുപോലെയും
സ്മരവിനാശനൻ ശമനനാശനൻ
കരുണാസാഗരൻ മഹേശ്വരൻതന്നെ
സ്മരിക്കുന്നോർക്കുള്ളിൽ വളർക്കുവാനേറ്റം
ഒരുക്കിയ സത്വഗുണത്തെപ്പോലെയും
ഗിരിസുതതന്റെ ഗിരികൾക്കൊത്തീടു
മുരസിജയുഗമതിലണിയിക്കാൻ
വരസഖീജനമരച്ചുകൂട്ടിയ
ഹരിണചന്ദനമതെന്നപോലെയും
കരിവരമുഖൻ കരയുന്നനേരം
സരസം ഭക്ഷിപ്പാൻ കൊടുപ്പതിന്നായി
തരത്തിൽ മേദിനീധരേന്ദ്രനന്ദിനി
വരുത്തിയസിതാചയത്തെപ്പോലെയും

കരിവരകൃത്തിധരനാം ദേവനു
ശിരസ്സിൽ മാലയായ് ധരിപ്പതിന്നായി
തരസാ നന്ദികേശ്വരൻതാൻ കൂട്ടിയ
ഗുരുതരാസ്ഥികളതെന്നപോലെയും
മരണജന്മാദിഹരനാം ദേവന്റെ
ചരണമഞ്ജുളസരസിജാസവം
പരിചിൽ സേവിപ്പാനിടതിങ്ങിപ്പാർക്കും
പരമഹംസൌഘമതെന്നപോലെയും
സ്ഫുരിക്കും കൈലാസഗിരിതൻ മാഹാത്മ്യം
ഉരക്കുവാനാളല്ലുരഗനാഥനും
തളിർത്തും പൂത്തുമങ്ങിടതിങ്ങിപ്പാരം
വളർന്നുനില്ക്കുന്ന മഹീരുഹങ്ങളിൽ
പടർന്നുടൻചുററിക്കിടക്കുന്നവല്ലി
പ്പടലവും പലപതംഗസംഘവും
ഹരികളും മത്തകരികളും പല
ഹരിണജാലവും ശരഭവൃന്ദവും
കരടിമക്കടം കടുവ ചെന്നായ
കരുത്തേറും പോത്തുവരാഹമെന്നിവ
പല മൃഗങ്ങളും പല ഗുഹകളും
മലിനതപിട്ടമണിഗണങ്ങളും
സുരന്മാർ സിദ്ധന്മാർ സിദ്ധന്മാർ തുടങ്ങിയ ദിവ്യ
പുരുഷസംഘവും അവരുടെ നല്ല
തരുണീസംഘവും തരണിതന്മാർഗ്ഗം
തരസാ മൂടീടും ശിഖരജാലവും
കൂട്ടുകൂടെക്കൊടുമുടികളിൽനിന്നു
തടങ്ങളിൽ ചാടും പെരുംചോലകളും
ഹരചരിതങ്ങൾ സരസം പാടിക്കൊ
ണ്ടിരിക്കും കിന്നരമിഥുനവൃന്ദവും
മനസ്സിൽ ബ്രഹ്മമതെ നിനച്ചു സാനന്ദം
അനന്താനന്ദത്തൊടാഴും മുനിജനങ്ങളും

## ദ്വിതീയപാദം

ഗുണങ്ങളീവണ്ണമിണങ്ങും കൈലാസ
മണിശിഖരത്തിലണഞ്ഞു ദേവകൾ
അതിങ്കലത്ഭുതമണിമയമായി
ചിതംകോലുന്നൊരുനഗരത്തെ കണ്ടു
രതിബിംബത്തിന്റെ ഗതിതടുക്കുന്ന
മതിലുകൾ പൊന്നുംമണിഗോപുരങ്ങൾ
കൊടിയൊരു തങ്കക്കൊടിമരങ്ങളും
വടിവൊടാടുന്ന കൊടിക്കൂറകളും
ഘടിതമാണിക്യമയങ്ങൾ താഴിക
കുടങ്ങൾ ഹാടകമണിതോരണങ്ങൾ
അരിയൊരു ചിത്രപ്പണികളെകൊണ്ടും
പെരിയൊരൌന്നത്യമതുകൊണ്ടുമുള്ളിൽ
പരമവിസ്മയരസം മുഴുത്തുടൻ
പരിചിൽ കാണുന്ന പരിഷകളെല്ലാം
ഹരിഹരിയെന്നു പറയുമാറേററം
വടിവരിയായി വിളങ്ങും സൌധങ്ങൾ
ഇരുപുറത്തിലുസുരതരുനിര
പരിശോഭിച്ചീടും പെരിയ മാർഗ്ഗങ്ങൾ
തടങ്ങളിൽ ഗുണം തടവുന്ന തരു
പടലം ചേർന്നീടുമുപവനങ്ങളും
വിടർന്ന താമരകളും നല്ല വെള്ള
സ്ഫടികനിർമ്മലസലിലപൂരവും
വടിവേറും മണിപ്പടവും നല്ലൊരു
കടവുമുള്ളൊരു തടാകവാപികൾ
മുടിയിൽ ഗംഗയും കുടിലചന്ദ്രനും
ജടയും രുദ്രാക്ഷപടലമാലയും
നിടിലനേത്രവും ചതുർബ്ബാഹുക്കളിൽ
കട്ടുന്നുടിശൂലകഠാരാദികളും
കടിയിൽ ചർമ്മവും ഉടലിൽ ഭസ്മവും
ഉടയൊരു ഭക്തജനങ്ങൾക്കേററവും
മട്ടമലർ ശരരിപുനാമം പാടി.

ട്ടിടതിങ്ങിവാഴും വിമാനസംഘങ്ങൾ
പുരുതരഗുണമിവണ്ണം ചേരുമാ
പ്പുരവൈരിതന്റെ പുരത്തെക്കണ്ടോർ
അറുതിചേരാതെ വളരുമാനന്ദം
തിറമൊടുപൂണ്ടു നടന്നീടുന്നേരം
പെരുത്തൊരുമദാൽ ഹരവൃഷഭത്തി
ന്നുരത്തനാദം കേട്ടിടിയെന്നോർത്തുടൻ
നരത്തിൽ പീലികൾ പരത്തിയാടുന്ന
കരുത്തേറും ഗുഹമയൂരത്തെക്കണ്ടോർ
ബഹുകുതുകംപൂണ്ടഥസുരേന്ദ്രന്മാർ
മഹേശ്വരൻതന്റെ മഹോക്ഷത്തെക്കണ്ടോർ
തരിച്ചുവല്ലാതെ പെരുത്തു നന്മണി
ധരിത്രിയിൽ കുത്തിത്തകർത്തതുമൂലം
അരുണവിദ്രുമമതിനാൽ തീർത്തപോ
ലരുണശോഭ ചേർന്നെഴും ശൃംഗങ്ങളും
മതിബിംബത്തോടടുത്തുരസിനിന്നീടും
മുതുകൊടുചേർന്ന മുഴയും നീണ്ടേറും
ക്ഷിതിതലമതിലടിയുന്ന വാലും
ക്ഷിതിധരേശ്വരപൃഥുശരീരവും
അതിമഹത്തായി വിളങ്ങുന്ന ഗള
മതിങ്കൽ കാഞ്ചനരചിതപാശവും
ശ്രുതിസുഖകരഘണഘണനാദം
ചിതമൊടുചേരും കനകഘണ്ടയും
ത്രുടിതമൗക്തികസിരകരോപല
സ്ഫടികസന്നിഭധവളശോഭയും
വടിവൊടു ധാത്രീതടമശേഷവും
നടുങ്ങുമാറുള്ള നടയും നാട്യവും
കലർന്നുവന്നതും വളർന്നുവന്നീടും
കലേശചൂഡന്റെ വൃഷഭരാജനെ
വലംവെച്ചായവർ നടന്നപ്പോളഗ്ര

സ്ഥലത്തൊരു ദിവ്യമണിഗേഹം കണ്ടാർ
അനവധിലക്ഷം ദിനേശന്മാരൊക്കൊ
ണ്ടനുപമമായിച്ചമഞ്ഞതപോലെയും
ഗ്ഗുണമേറും ശോഭാഗണമെഴും മിന്നൽ
പ്പിണരുകൾകൊണ്ടു ചമച്ചപോലെയും
സ്ഫുരിക്കുമാചിന്താമണിഭവനത്തിൽ
പുറത്തു വാതുക്കലമിതപൌരുഷം
കരത്തിൽ ചൂരലും ധരിച്ചുലാത്തീടും
കരുത്തൻ നന്ദികേശ്വരന്തന്നെക്കണ്ടാർ
ഇരുഭാഗത്തേക്കുമുടൻ നോക്കീടപ്പോ
ളൊരുപാടു ഭൂതഗണങ്ങളെക്കണ്ടാർ
ചുരുണ്ടുചെമ്പിച്ച തലയും താടിയോ
ടിരുണ്ടൊരുവകമുരുണ്ടൊരുവക
കുടംപോലുള്ളൊരു വയറുള്ളമാ
റുടനുടനോടിനടക്കുന്നു ചിലർ
വെളുത്തു വല്ലാതെ വളഞ്ഞ പല്ലുകൾ
കളിച്ചുടൻ ചിലരിളിച്ചുകാട്ടുന്നു
തിറമൊടു ചിലർ ചുകന്നുള്ള വട്ട
ത്തുറുകണ്ണുകൊണ്ടു തുറിച്ചുനോക്കുന്നു
ചെവിയോളംനീളെക്കടവായത്തുറ
ന്നവിവേകമോടു ചിലപേരാർക്കുന്നു
പരിചൊടു മുഖമതിൽനിന്നു ചെന്തീ
പ്പൊരികളേററവും പുറപ്പെടീക്കുന്നു
ത്തുടുത്ത നാവുകൊണ്ടഴകിൽ കോണക
മുടുത്തുകൊണ്ടങ്ങു നടക്കുന്നു ചിലർ
പെരിയ മേനിയും മുഖവും ഏററവും
ചെറിയ കൈകാലും കലർന്നൊരു വക
കവിളുവീർപ്പിച്ചു കവച്ചു കാൽവെച്ചു
തവളയെപ്പോലെ ചിലർ ചാടീടുന്നു
പ്രാഗഗോഷ്ടികൾ ചിലർ കാണിക്കുന്നു

അവിനയമൊടുമലറന്നു ചിലർ
പലതരമേവം ചപലതകാട്ടും
വലിയൊരു ഭൂതപ്പടകളെക്കണ്ടോർ
ജലജനേത്രനും ജലജവാസനും
വലാരിയാദിയാം വിബുധജാലവും
വടിവിൽ നന്ദികേശ്വരാനുവാദത്തോ
ട്ടടനകത്തേക്ക കടന്നൊരുനേരം
മകരപത്രകുണ്ഡലവും പൊന്മണി
മകുടവും ചേരും വദനങ്ങൾ ആറും
ലളിതചമ്പകപ്രസൂനമാലികം
മിളിതമഞ്ജുളഗളതലങ്ങളും
കടിതടമതിൽ തടിൽപടലമായ്
പടയാടീടുന്ന പടവും കാഞ്ചിയും
തുടുത്തകുങ്കമപ്പൊടിപോലെ തിരു
വുടലിൽനിന്നേററമുയരും ശോഭയും
കരത്തിൽ വജ്രവും നിശിതശക്തിയും
ധരിച്ചെഴുമറുമുഖനെക്കണ്ടുടൻ
മഹേശ്വരന്തന്റെ മകനായീടുമാ
മഹാസേനന്തന്നെ സ്തുതിച്ച ദേവകൾ
വണങ്ങിക്കിഞ്ചന നടന്നപ്പോൾഗുണ
ഗണങ്ങൾ തിങ്ങീടും ഗണേശനെക്കണ്ടോർ
തലയതിൽച്ചന്ദ്രക്കലയുമേററവും
വലിയ കുംഭസന്നിഭകുംഭങ്ങളും
കുടുകുടെ മദജലമൊഴുകിടും
കടതടങ്ങളിൽ ഭ്രമരജാലവും
അടിമലർതൊഴുമവക്കഭീഷ്ടങ്ങൾ
ഉടനെ നൽകുന്ന കടമിഴികളും
തടിച്ചനീണ്ടുരുണ്ടൊരു തുമ്പിക്കയ്യും
ഇടിവെട്ടുംപോലുള്ളൊരുനിനാദവും

കുടംപോലുള്ളോരുവയറം നന്നായി
ത്തുടുത്ത ശോഭയും ചടുലകണ്ണവും
വെളുപ്പും നീളവും മിനുപ്പും ഭംഗിയിൽ
വളവും ചേർന്നോറം വിളങ്ങുന്ന കൊമ്പും
കരങ്ങളിലപ്പമടമലരവിൽ
കരിമ്പുമാമ്പഴം ചെറുനാരങ്ങാം
വരിക്കച്ചക്കനെല്ലിളനീർതേങ്ങാം
തരിപ്പണം വാഴപ്പഴമിവയെല്ലാം
അഴകിൽചേർന്നോരു ഗണനാഥന്തൻെറ
കുഴലിണകുപ്പീട്ടവർ നടനുതെ
അനന്തരമവർ മഹേശരൂപത്തെ
മനംതെളിഞ്ഞതിപ്രഭയൊടു കണ്ടാർ
മണിഗണാഞ്ചിതഫണഗണമുള്ള
ഫണിപതിചേരും മണിജടാഗ്രത്തിൽ
എരിക്കിൻമാലയും വരാസ്ഥിമാലയും
അരിയപൂത്തുമ്പപ്രസൂനമാലയും
സുരുചിരതരസുരനദിതന്നിൽ
മറിയുന്ന നല്ല തിരമാലകളും
ചെറിയ തിങ്കളും നിടിലത്തിൽ ചെന്തീ
യെരിയുന്ന നേത്രതിലകശോഭയും
ഭസിതഭാസിതത്രിപുണ്ഡ്റവും പാര
മസിതചഞ്ചലഭ്രുകുടിലീലയും
പരിചിൽതന്നുടെ ജനകനെന്നുള്ള
പെരിയസൌഹൃദം നിമിത്തമായിട്ടോ
കരുണാവാരിയോടരനിമിഷവും
പിരിയാതെ വാഴും നയനാബ്ജങ്ങളും
സമുന്നതാഗ്രമായ്തിലസുതോടു
സമതമാന്നീടും തിരുനാസികയും
സമുല്ലസന്മണിഫണീന്ദ്രകുണ്ഡല
സമേതമായിടും ശ്രവണയുഗ്മവും

തെളിഞ്ഞ കണ്ണാടിക്കെഴുന്നൊരു ഭംഗി
കളഞ്ഞുമിന്നുന്ന കപോലഭംഗിയും
തുടുത്ത തൊണ്ടിക്കുമടുപ്പമാനസേ
കൊടുപ്പാൻ വയ്മ്പുള്ള ചൊടിതൽശോഭയും
തിരുനാവുതന്നിൽ കുടികൊണ്ടിടുന്ന
സരസ്വതിതന്റെ കരസരോജത്തിൽ
പരം വിളങ്ങീടും സ്ഫടികമാലയെ
ന്നൊരുശങ്കനൽകും രദനപംക്തിയും
ശരന്നിശാകരൻ കരം കൂപ്പിക്കൊണ്ടു
ശരണംപ്രാപിക്കും തിരുവദനവും
പെരുത്തൊരുഗ്രമാം വിഷം ഭുജിക്കയാൽ
കറുത്തൊരു കാന്തികലർന്നകണ്ഠത്തിൽ
ഉരഗമാലയും കപാലമാലയും
വരാസ്ഥിമാലയും സുവില്വമാലയും
വിളങ്ങും രുദ്രാക്ഷരചിതമാലയും
തെളിഞ്ഞ മാണിക്യനികരമാലയും
പരം നിശിതമാം പരശുവും മാനും
പരിശോഭിച്ചീടുണ്ടിരുത്തുകൈകളും
എരിയും ശൂലവും പിനാകവും വെച്ചു
ഗിരിജയെപ്പുൽകുന്നിരുത്തുകൈകളും
മലമകളുടെ മലകളൊടൊക്കും
മുലകളിലുള്ളോരരുണകുങ്കുമ
പ്പൊടിയതുപ്പററി പരിശോഭിച്ചീടു
മിടംകൂടുന്ന മാറിടവുമത്ഭുതം
കുടുങ്ങിയ നല്ലോരരയും ഗാംഭീര്യ
മൊടുങ്ങിടാതേററം വിലസും നാഭിയും
കടിതടമതിൽ കടുവായത്തോലും
വടിവുകൂടുന്ന തുടകളും പിന്നെ
മടിയിൽ സന്തതം മടിയാതെ വെച്ചു
സരസം ലാളിക്കും ഗിരിതനയയും

അരുണപത്മങ്ങൾ ശരണംപ്രാപിക്കും
ചരണകോമളതലങ്ങളിൽ താന്നു
പരിശോഭിച്ചീടുംധ്വജാങ്കുശഛത്ര
ശരാസപങ്കജകുലിശമത്സ്യാദി
വരകളും ശശിനികരമെന്നതും
കരളിൽ തോന്നിക്കുന്നൊരു നഖങ്ങളാൽ
പരിചൊടു പുഷ്പം ധരിച്ചതുപോലെ
പരിചിൽ മിന്നീടും വിരലുകൾ പത്തും
സുരമുനിജനനികരമെപ്പൊഴും
ശിരസ്സുകൊണ്ടേററം തുടക്ക കാരണം
ഒരുതരിപോലും പൊടിപിരളാഞ്ഞി-
ട്ടമലമായുള്ളോരരുണവണ്ണവും
പരമഭക്തന്മാർ സരസമർച്ചിച്ചു
സുരതരുസുമനികരസൌരഭ്യം
ചിതമോടേല്ക്കുവാനണഞ്ഞു വണ്ടുക-
ളിതുകളെന്നേവം മനസ്സിൽ തോന്നുമാ
റത്യന്തഭക്തിയുള്ളമരിമാർതന്റെ
നിതാന്തനീലമാം കചഭരങ്ങളും
ശിരീഷപുഷ്പത്തെക്കഠിനമാക്കീടും
കരയിപ്പിച്ചീടുന്നൊരു മൃദുത്വവും
കണവൻതന്നുടെ മുടിയിൽ ചൂടുന്ന
കണിക്കൊന്നപ്പൂവ്വിൻ പൊടിതുടച്ചിട്ടു
പ്രണയമേറുന്ന ജയവിജയമാ-
രണിയിപ്പിച്ചുള്ളോരലക്തകച്ചാറും
തടവുകൂടാതെ ബഹുലബ്രഹ്മാണ്ഡ
പടലമായതിൻ പതിയായ് വാഴുന്ന
നിടിലലോചനൻ തിരുവടിതന്റെ
മുടിതടമതിൽ ചിലപ്പോൾ താഡിച്ചു
സ്ഫുടമാക്കിയൊരു മഹാവിഭുത്വവും
മടവെന്യേ വരപ്രദാനശക്തിയും

ജലതച്യമുറംചേത്തു നിതാന്തം കൂമ്മങ്ങളു
ജലത്തിൽ താത്തുന്ന പുറവടികളിൽ
നലമൊട്ടു താണു നമിപ്പർതന്റെ
വലിയൊരാനന്ദജലവർഷങ്ങളും
പലഗുണഗണമിവണ്ണമുള്ളോരു
പദയുഗളവുമതിൻമുകളതിൽ
പരം ഭജിച്ചീടും പരമഭക്തക്കു
വരം നൽകാനുള്ള വിരുതു കണ്ടിട്ടു
വിരിഞ്ഞ വിസ്മയം നിറഞ്ഞു മാനസ
സരസം വിശേശശൻ തിരുവടിതാനെ
വിരവിൽക്കെട്ടിച്ച വിരുതുകളെന്നു
കരളിൽ തോന്നിക്കും മണിതളകളും
മതിചൂടും തന്റെ പതിക്കു നിത്യവും
മതിക്കനിഷ്ടമായ് വരികകാരണം
ഉലകിൽ കേതകീസുമമില്ലാതാവാൻ
നലംമാടായതിൻ മുകളങ്ങൾക്കെല്ലാം
കടുക്കും വാട്ടത്തെക്കൊടുക്കും ജംഘയും
വടിവുനന്നായിപ്പെട്ടന്നൊരു മുട്ടും
കരഭവും നല്ല കദളീവാഴയും
കരിവരൻതന്റെ കരവും വെട്ടിച്ചു
കരംകൊട്ടത്തോറും കരം കൂപ്പീടുന്ന
സുരുചിരമായുള്ളൊരു തുടകളും
ഗിരിവരന്തന്റെ നിതംബവും മത്ത
കരിവരന്തന്റെ ശിരസ്സുമേററവും
സുരുചിരമായ മണൽത്തിട്ടും കൂപ്പു-
ന്നൊരുജഘനത്തിൽ ചുമപ്പേറും പട്ടും
ജയതൻ കൈകെട്ടീടുവാനാമമ്മതു-
ജ്ജയതൻ തൃക്കൈകളഴിപ്പാനായിട്ടും
നിറഞ്ഞമോദേന നിദാനവും തേടും
നിറംകൂടുന്ന പൊന്നരഞ്ഞാളുമതിൽ

പതിച്ചുള്ള നാനാ മണികിരണത്താൽ
ഉദിച്ചിട്ടുന്നിന്ദ്രധനുസ്സഹസ്രവും
പരമനോജ്ഞൈശ്വര്യമണികവചന്നോരു
സ്മരചോരേശ്വരൻ പതുങ്ങിപാർക്കുന്ന
ഒറിയതെന്നൊരുമതിയെല്ലാവർക്കും
വരുമാറുള്ളൊരുഗഭീരനാഭിയും
അലർശരനുള്ളൊരസിലതപോലെ
വിലസീടും രോമാവലിതൻ കാന്തിയും
ആണുവുമാകാശതലവും നാണിച്ചു
വണങ്ങും മദ്ധ്യവൃത്തിവലിശോഭയും
ഗിരിവരന്മാർക്കുള്ളൊരു പക്ഷങ്ങളെ
ഹരിഹയൻ ജഗൽപതി മുറിച്ചതും
സരോജകോരകങ്ങടെ വിഭേദനം
സരോജബാന്ധവൻ സരസം ചെയ്യുതും
കരിവരകുംഭങ്ങളെ മൃഗേശ്വരൻ
ഖരനഖരത്താൽ പിളർന്നീടുന്നതും
വരരുചിതേടുന്നൊരു കന്ദുകത്തെ
സരസം ലോകങ്ങളടിച്ചീടുന്നതും
നിറഞ്ഞ കൌതുകാൽ പരം ശിശുക്കളു
മെറിഞ്ഞു പമ്പരം തിരിച്ചീടുന്നതും
മിടുക്കുള്ളാളുകൾ കളിച്ചു ചുതുചു
ട്ടെട്ടുത്തുംകൊണ്ടേററം രസിച്ചാക്കുന്നതും
കുടത്തെ തീക്കുന്ന ജനങ്ങൾക്കൊക്കയും
കൊശവന്മാരെന്നുള്ളൊരു പേർ വന്നതും
വളരെയുക്തമെന്നൊരുബുദ്ധിലോക
ക്കുളവാക്കിട്ടുന്നൊരഴകോടുചേർന്നു
വിളങ്ങും പോർമുലത്തടത്തിലീശ്വരൻ
തെളിഞ്ഞെഴുതിയ മനോജ്ഞപത്രവും
ദ്രവിഡബാലനും തരസാ നല്ലൊരു
കവീന്ദ്രപട്ടത്തെക്കൊടുക്കവാൻ വൻപും

കൊതിയേറും കരിമുഖന്നു തൃപ്തിയെ
കൊടുക്കുവാൻ മാത്രമേഹാ വിട്ടതപവും
സുധയെക്കാട്ടിലും അധികമേററവും
മധുരിമയതുമെഴും മുലപ്പാലും
അരക്ഷണംപൊലുവ്ടാതെയങ്ങിനെ
ചുരക്കുന്ന നല്ല മുലക്കണ്ണുകളും
പരമേശന്തന്റെ പരിരംഭത്തിനാൽ
ഉരസി പോയിട്ടു പരിശേഷിച്ചൊരു
അരുണകുങ്കുമപ്പൊടിയും കസ്തൂരി
സുരഭിതമായ മലയജമതും
പരശിവന്തന്റെ തിരുമെയ്യിൽനിന്നു
പരിചിൽപ്പററിയസിതഭസിതവും
ഗളമതിങ്കൽനിന്നഴകൊടുതൂങ്ങി
വിളങ്ങും കാഞ്ചനമണിമാലകളും
വളകൾ മോതിരമിവ കലന്നീടും
ലളിതമാലികസമഭുജങ്ങളിൽ
ഘനക്രോധമായി വിളങ്ങും തോട്ടിയും
അനുരാഗമയമതായരാഗവും
മനോമയമായ ധനുസ്സുംതന്മാത്ര
മനോഹരസുമശരപഞ്ചകവും
ദരങ്ങളേററമാദരവൊടുകൂപ്പും
ദരേതരശോഭകലന്നകണ്ണവും
സ്വരജ്ഞാനമുള്ള ജനങ്ങൾ വീണയെ
കരത്തിനാൽ മീട്ടിക്കരയിക്കുന്നതും
കുലഛേദത്തിനായ് കുയിലുകൾ പര
കുലായത്തിൽ ശിശുക്കളെയിടുന്നതും
കുഴക്കുവാനായിട്ടഴകേറുമോട
ക്കുഴലിൻ ദേഹത്തെത്തുളച്ചീടുന്നതും
പരമുചിതമഖിലക്കും തോന്നും
സ്വരവിശേഷവും ത്രിവലീഭംഗിയും

പരിപൂർണ്ണനായ ശരൻമൃഗാങ്കനെ
പരവശനാക്കും തിരുവദനവും
തരുണമഞ്ജുളതരണിപീയൂഷ
കിരണമണ്ഡലസുകുണ്ഡലങ്ങളും
ദയാർദ്രഭാവവും ജനങ്ങൾക്കൊക്കെയും
പ്രിയമായ് പത്ഥ്യമായ് എഴും മൊഴികളും
നയനം മൂന്നുള്ള പ്രിയനിതുസുധാ
മയമെന്നുതോന്നും മൃദുസ്മിതങ്ങളും
മധുരതചേരും മധുരസാദിക്ക
മധരതചേർക്കുന്നധരഭംഗിയും
ചലിക്കും മുത്തുനാത്തിനോടുചേർന്നോറം
ജ്വലിക്കും നന്മണിമയനാസാമണി
നലമൊടെപ്പൊഴും വിളങ്ങും നാസതൻ
തിലസുമകാന്തി ജയിച്ച ശോഭയും
കവിജനമിവ മുകുരങ്ങളെക്കാൾ
കവിയുമെന്നോതും കവിൾത്തടങ്ങളും
കുവലയദളസമസ്വരൂപവും
കുവലയം കവിഞ്ഞൊരു വലിപ്പവും
കറുത്തുനീണ്ടേറ്റം വരികളിൽത്തിങ്ങി
നിറഞ്ഞുനില്ക്കുന്ന മൃദുപക്ഷ്മങ്ങളും
സ്ഫടികശുക്ലിമാവിണങ്ങും ശുക്ലവും
കറുംചുമപ്പേറ്റംപെടും കടക്കണ്ണും
വടിവൊടഞ്ജനസമമായ് മിന്നുന്ന
ചടുലതാരകപ്രഭാവിലാസവും
കലർന്നു ശോഭിക്കും കലേശാക്കാമയ
കലുഷനാശനവിലോചനങ്ങളിൽ
അവികലം സദാ പ്രകാശിച്ചീടുന്ന
നവരസങ്ങളുമതിമനോഹരം
വളഞ്ഞുചാഞ്ചാടും പുരിയങ്ങൾതന്റെ
കളികരെണ്ടാകും ലലാടമദ്ധ്യത്തിൽ

കലിതസൌരഭ്യം വിലസും കസ്തൂരി
മലയജമയതികലഭംഗിയും
വരിവണ്ടിൻനിരയതിനൊ കാന്തികൊ
ണ്ടരുവഷളാക്കും കുറുനിരകളും
ഇളകാത്ത മിന്നൽ നടുവിൽ ചേർന്നേററം
വിളങ്ങുന്ന നവജലധരംപോലെ
ലളിതസിന്ദൂരമിളിതസീമന്ത
കളരേഖാഞ്ചിതകബരീഭാരവും
മണമെഴും സുരമഹിരുഹസുമ
ഗണമാലകളും ഉദിച്ചീടും ദിന–
മണിബിംബത്തേക്കാൾ മഹാരുചിതേടും
മണിമണിയായ മണിക്കിരടവും
പലഗുണമേവം നലമൊടു മിന്നും
മലിനതനീക്കും മലമങ്കതാനും
മനോജ്ഞകേതകീമുകുളങ്ങൾക്കെല്ലാം
മനോവിഷാദത്തെക്കൊടുക്കും ജംഘയും
സരസിജക്ഷണൻ സഹസ്രലോചനൻ
സരസിജഭവൻ കൃതാന്തൻ പാവകൻ
വരുണൻ പാവകൻ കുബേരൻ താരേശൻ
നിര്ഋതിതൊട്ടൊരു മഹാത്മക്കളെല്ലാം
സരസം വന്ദിക്കും ചരണയുഗവും
കരുണപീയൂഷമൊഴുകും ചിത്തവും
ഇരുപുറത്തിലുമുരുതരഭക്ത്യാ
നിരന്നുനിന്നീശഭജനംചെയ്തീടും
മറകളും ശാസ്ത്രപുരാണസംഘവും
കുറവററ സർവ്വ കലാവിദ്യകളും
അണിമാദ്യൈശ്വര്യ്യഗണവും കീർത്തിയും
ഗുണകാലകർമ്മസ്വഭാവാദികളും
ഗുണങ്ങളീവണ്ണം പലതരം നന്നായ്
ഇണങ്ങും ദേവനെ വണങ്ങി ദേവകൾ

അതിപ്രമോദാശ്രുസലിലത്തിൽ മുങ്ങി
ച്ചീതമായ് രോമാഞ്ചം കലർന്നുകൊണ്ടുടൻ.
മതികലാചൂഡം തിരുവടിതന്നെ
സ്തുതിചെയ്തു ദേവമഹർഷിസംഘങ്ങളാം
നമഃശിവായതേ നമഃപരായതേ
നമഃ കപർദ്ദിനെ! നമഃ പിനാകിനെ!
നമോ ഭവായതേ നമോ ഹരായതേ
നമോ ഗിരിവരസുതേശ്വരായതേ
നമസ്തേ ശങ്കര ശശാങ്കശേഖര
നമസ്തേ ജാഹ്നവീധരമഹേശ്വര
നമസ്തേ മന്മഥഹരപുരഹര
നമസ്തേ ഭൂതേശ സമസ്തനായക ,
ജയജയ മൃത്യുഞ്ജയ ജഗദീശ
ജയജയ ധനഞ്ജയവിലോചന
ജയജയ മുനിജനനിഷേവിത
ജയജയാനന്ദമയമഹേശ്വര
പ്രസീദജീവനസ്വരൂപ ശങ്കര
പ്രസീദഹേമഹാത്മസ്വരൂപ വിശ്വേശ
പ്രസീദപാവകസ്വരൂപ ശാശ്വത
പ്രസീദഭാസ്കരനിശാകരരൂപ
പ്രസീദഭൂതഭോപ്രഭഞ്ജനാകാര
പ്രസീദപർവ്വതതനയ വല്ലഭ
പ്രസീദമാതംഗദനുജനാശന
പ്രസീദസന്തതം സ്മരാന്ധകാന്തക
ചലത്സുരാപഗതരംഗചന്ദ്രമഃ
കലാവിഭൂഷിതോല്ലസത്ജടാധര
ലലാടവിസ്ഫുരൽ ദ്വിലോചനോൽഗള
ദ്വിലോലപാവകോൽബണേ.ശ്വാലയ
പ്രദോഷനർത്തനപ്രിയേശ്വരത്രിത
പ്രദോഷകർത്തനപ്രവീണപാലയ്

സദാശിവപ്രഭോ സദാശയസ്ഥഭോ
സദാശിവം ദേഹി നമോ നമസ്തുതേ
ഉപാധിഭേദത്താലനേകരൂപനായ്
ഉപശോഭിച്ചീടും പരചൈതന്യമേ
അപാരസംസാരസമുദ്രതാരക
കൃപാരസാമൃതനിധേ നമോസ്തുതേ
അതിപരാക്രമമെഴുന്ന ദാരുക
ദിതിസുതന്തന്റെയുപദ്രവത്തിനാൽ
മതിഖേദമൊട്ടല്ലടിയങ്ങൾക്കെല്ലാം
അതു തീർത്തു ഭയാനവനം ചെയ്യേണം
സുരന്മാരീവണ്ണം സ്തുതിച്ചൊരുനേരം
സുരാധിനാഥന്മാർ ദയയൊടുകൂടി
ഹരിപുരഹര വിരിഞ്ചന്മാർ തമ്മിൽ
സരസമായ് കാര്യം വിചാരിച്ചാരേവം
വിരിഞ്ചൻതന്നോടു മുരാരി ചോദിച്ചു
വരം ഭവാനെന്തു കൊടുത്തു ദാരുകാ-
സുരന്നവദ്ധ്യത്വം കൊടുത്തുപോയിതോ
പരമതുകേട്ടു പറഞ്ഞു പത്മജൻ
അവിവേകമേറുമവനബലമാ-
ർക്കവദ്ധ്യനല്ലെന്നങ്ങറിഞ്ഞുകൊള്ളണം
വിധിവചസ്സേവം ശ്രവിച്ചിട്ടായവർ
വധൂരത്നങ്ങളെസപദി സൃഷ്ടിച്ചാർ
പുരഹരൻ മാഹേശ്വരിയെ സൃഷ്ടിച്ചു
സരസം ബ്രാഹ്മിയെ സരസിജോത്ഭവൻ
മുരാരി വൈഷ്ണവിയതെന്ന നാരിയെ
പരമിന്ദ്രാണിയെ സഹസ്രലോചനൻ
കുമാരനാം ഗുഹൻ കുമാരിയെ തീർത്തു
യമൻ വാരാഹിയെ തരസാ നിർമ്മിച്ചു
സമർത്ഥമാരാകുമവർക്കു വേണ്ടുന്ന

മസ്തവാഹനാദികളും നൽകിനാർ
ടത്വമേറാവും പെട്ടമവക്കായി
കാട്ടത്തിളു പാരം പടജ്ജനത്തെയും
ടിദവാട്ട പിന്നെ വിവിധ സമ്മാനം
ിക്കുടാതവക്കടനെ നൽകിനാർ
ദിച്ച ദാരകാസുരവധം നിങ്ങ
ിച്ചമോദേന കഴിച്ചുവന്നാലും'
മിനിജപിതൃവചനം കേട്ടപ്പോ
ിജവത്തോട്ട ഗമിച്ച മാതൃക്കറം
രയന്നത്തിൻെറ മുകളിൽ ബ്രാഹ്മിയും
ഷമതിൽ മഹേശ്വരിയും കേറിനാറം
ഝന്തന്നുടെ ഗളത്തിൽ വൈഷ്ണവി
രസം വാരാഹി മഹിഷമായത്തിൽ
ാസാ കൌമാരി നിജമയൂരത്തിൽ
ിരിചിന്ദ്രാണി ഗജഗളമതിൽ
റമൊടീവണ്ണം സ്വവാഹനങ്ങളിൽ
രയേറിപ്പോയാരവരെല്ലാവരും
വധിക്കുടാതെ പുറപ്പെട്ട വേഗാ–
ിവിധസൈന്യവുമവർതൻ പിന്നാലെ
വനിമണ്ഡലമശേഷവുമപ്പോ
റകലമൊന്നു കലുങ്ങിപ്പോയിതെ
ിറഞ്ഞിതാകാശം പറന്ന ധൂളിയാൽ
ഞ്ഞിതാദിത്യകിരണജാലവും
ിളഞ്ഞമോദേന നടന്നു വമ്പട
ളഞ്ഞു ദാരുകാസുരപുരമെല്ലാം
ടഹാദിവാദ്യമടിച്ച ദിക്കെട്ടും
ടതയോടവർ മുഴക്കി രോഷേണ
ുവായ് ദാരുകാസുരാധിനാഥനെ
ടക്ക കോപിച്ചു വിളിച്ചു സൈന്യങ്ങറം

വിളഞ്ഞമോദേന രമണിതൻ മുല
തെളിഞ്ഞു മാർത്തടമതിങ്കൽ ചേർത്തുടൻ
ഞെളിഞ്ഞു മാളികപ്പുറമേറി വാഴും
ജലപ്രഭുവായ ദിതിജൻ ദാരുകൻ
മുളച്ചൊരു ഗർവ്വം കലർന്നു സൈന്യങ്ങൾ
കളിച്ചഹംകരിച്ചഴകിൽ പോരിന്നു
വിളിച്ചിടുന്നൊരാ നിനാദം കേട്ടുടൻ
കളമോടു ചൊന്നാനൊരു ദൂതനോടു
പരിചിൽ കേൾക്കുന്നുണ്ടൊരു കോലാഹലം
പരമതെന്താണെന്നറിക പോയി നീ
സരസം ദാനവപ്രവരനിങ്ങിനെ
യരുളിച്ചെയ്തപ്പോൾ വണങ്ങി ദൂതനും
നടന്നു വേഗത്തിൽ വടക്കേ ഗോപുരം
കടന്നപ്പോൾ മാതൃമഹാബലം കണ്ടാൻ
ഝടിതി പേടിച്ചാ ഭടനവിടെനി
ന്നുടനെ ദാരുകൻ തിരുമുമ്പിൽ വന്നു
അടിയിണതൊട്ടു മുടിയോളം പാരം
കിടുകിടെ വിറകലർന്നുചൊല്ലിനാൻ
‘മഹാരാജപ്രഭോ! ഭവാൻ ധരിച്ചാലും
മഹത്താമാപത്തിലകപ്പെട്ടു നമ്മൾ
മഹാബലമെഴും പടകൊണ്ടുചുററു
മഹോ തവ പുരം വളഞ്ഞിരിക്കുന്നു
അബലതലേശം കലരാതോരുപേ-
രബലമാരുണ്ടിങ്ങു ദുഷ്ടരൂപമാർ
പ്രബലവാഹനമതിൻമുകളേറി
സുബഹുശോഭയോടിതാ നിന്നീടുന്നു
പരിചിൽ ദൂതൻതൻ മൊഴിയതുകേട്ടു
പരിഹാസത്തോടു പറഞ്ഞു ദാരുകൻ
സരസമെന്തെന്തു പറയുന്നതെന്റെ
പുരം വധുക്കളാൽ വിരുദ്ധമായിതോ

വനാവൻതന്റെ ബലമറിയാത്തോ
ിവരുടെ വൃത്തം വിചിത്രമെത്രയും
വധിക്കൂടാതെ പ്രഭാവമുള്ള ഞാൻ
പജയം ചേർത്തോരമരനാഥന്മാർ
വിഫലമായിപ്പടവെട്ടീടുവാ
ിവിടെക്കുവിട്ടാനിവരെ നിർണ്ണയം
ദേന നിയ്യുപോയ് മഹാകപാലന്റെ
വിധത്തിൽ ചെന്നു പറക കാര്യത്തെ
ണയതിലിയാറുവധുക്കളേയും നീ
ണങ്ങളാൽ നന്നായ് വരിഞ്ഞുടൻ കെട്ടി
ഷണേന കൊണ്ടിങ്ങു വരിക ദൂരത്തു
ണാധ്വനികളാൽ കളക സൈന്യത്തെ
ിറഞ്ഞ രോഷേണ ദിതിജനായകൻ
റഞ്ഞതൊക്കയും മഹാജവം ദൂതൻ
റച്ചീടാതേവം ചമൂപതിതന്നോ
ാച്ചിതക്കാലം മഹാകപാലനും
രകോദണ്ഡാദി മഹായുധത്തോടും
രഗനാഗാദി മഹാസൈന്യത്തോടും
രുമിച്ചു വേഗാൽ പുറപ്പെട്ടുചെന്നു
രുഷമായ് മാതൃക്കളൊടു ചൊല്ലിനാൻ:
ടിവിൽ ത്രൈലോക്യപതി ദാരുകന്റെ
ിടുപണിചെയ്വിൻ മടിയെന്യേ നിങ്ങൾ
നിന്നാല്ലായ്കിൽ ബലേന നിങ്ങളെ
ിടിച്ചുകെട്ടുവൻ പശുക്കളെപോലെ
രപതിതന്റെ വചനം കേട്ടിങ്ങു
പാരുളകിൽ നിങ്ങൾക്കനർത്ഥമുണ്ടാകും
സാ ദാരുകൻ തിരുവടി തന്റെ
രണപങ്കജം പരിചരിക്കുവിൻ
ടിച്ചുനീണ്ടിരുണ്ടെഴുന്നൊരു തല
ിയതിൽ ചുറ്റിപ്പിടിച്ചു നിങ്ങളെ

കഠിനമായ് കാരാഗൃഹത്തിലിട്ടീടും
മടിയതിനില്ല നമുക്കറിഞ്ഞാലും
പടുതയോടേവം പറഞ്ഞുടൻ തൻെറ
പടവില്ലു നന്നായ്ക്കുലച്ചു ബാണങ്ങൾ
തൊട്ടത്തുടൻ മാതൃക്കളോടു നേരിട്ടു
ങ്ങടുത്തുപാഞ്ഞിതു മഹാസുരൻ വീരൻ
ത്വരയോടു മാതൃക്കളെയശേഷവും
ശരവർഷംകൊണ്ടു മറച്ചു സേനേശൻ
പൊരുങ്ങാതെ മഹാകപാലൻെറ നേരെ
ശരങ്ങളെ മാതൃക്കളും പ്രയോഗിച്ചു
സുരുചിരമായി വിളങ്ങും വാളെടു
ത്തുരുതരബലം കലന്നു വൈഷ്ണവി
അരികൾതന്നുടെ ഗളങ്ങളെ വേഗാ_
ലരിഞ്ഞരിഞ്ഞിട്ടു കളിച്ചു യുദ്ധത്തിൽ
പടനായകൻെറ രഥവുമശ്വവും
കൊടിയുമൊക്കയും ഗദാപ്രഹരത്താൽ
പൊടിച്ചഹോ മഹാകപാലന്തന്നെയും
ചൊടിച്ചുകൊണ്ടുടൻ മുടിച്ചു തൽക്ഷണം
ബലമേറുന്നോരുചമൂപതിതന്നെ
കുലചെയ്തനേരം ഭയാലസുരന്മാർ
കലശലായ് നിലവിളിച്ചുകൊണ്ടോടി
പ്പലേടവും ചെന്നങ്ങൊളിച്ചുവാണതെ
മദിച്ചു മാതൃക്കളുടെ പടജ്ജനം
നദിച്ചഹംകരിച്ചുതു രസത്തോടെ
മഹാകപാലൻെറ നിധനവൃത്താന്തം
സഹസാദാരുകാസുരേന്ദ്രൻ കേട്ടുടൻ
സഹിക്കരുതാതെ വളന്നകോപത്തോ–
ട്ടഹിതനിഗ്രഹം സപദി ചെയ്യുവാൻ
മഹിമകൂടീടും നിജാഗ്രജന്തന്നെ

ബാഹുലസൈന്യത്തോടൊരുമിച്ചുവിട്ടാൻ
കൃതാന്തകിങ്കരഭയങ്കരനായി
കരത്തിൽ മുൽഗരമിളക്കിക്കൊണ്ടവൻ
പൊരുതുവാനായി വരുന്നതുകണ്ടി-
ട്ടരിസൈന്യമെല്ലാം വിറച്ചിതേററവും
പൊടിച്ചു മുൽഗരപ്രഹരത്താലവൻ
മുടിച്ചിതു ശത്രുപ്പടകളെയെല്ലാം
കടുത്തൊരു കോപാലതു സമയത്തി
ലടുത്തിതു മഹേശ്വരി പൊരുതുവാൻ
സരോഷം തന്നുടെ ത്രിശൂലം കൊണ്ടൊന്നാ-
സുരാരിവീരന്തന്നുരസിക്കുത്തിനാൻ
വിറച്ചു ദാനവൻ പതിച്ചു ഭൂമിയിൽ
മരിച്ചു വല്ലാതങ്ങൊലിച്ചു ചോരയും
അളവുകൂടാതങ്ങൊലിക്കയാൽ ചോര
പ്രളയമായ്ത്തീൎന്നിതിവിടത്തിലെല്ലാം
നെടുംചോലപോലെ കുടുംചോരചാട്ടം
വടിവുകണ്ടിട്ടു നടുങ്ങി ലോകങ്ങൾ
മഹാകപാലനാം ചമൂപതിയെയും
മഹിതദാരുകാസുരാഗ്രജനെയും
ബാഹുസൈന്യത്തെയും സമരമദ്ധ്യത്തിൽ
നിഹനിച്ചു നന്നായ് വിളങ്ങി മാതൃക്കൾ
പ്രമോദമുൾക്കൊണ്ടു പിശാചഭൂതങ്ങൾ
അമിതമാംസംതിന്നലറിത്തുള്ളിനാർ
അമരസംഘങ്ങൾ മനസ്സിലാനന്ദ
മമരാഞ്ഞേററവും സുമവൎഷംചെയ്താർ
തനിക്കുതാൻപോന്ന നിജാഗ്രജൻതന്നെ
ഹനിച്ച വാൎത്തയെ ശ്രവിച്ചു ദാരുകൻ
മനക്കുരുന്നതിൽ കനക്കും കോപേന
കനൽക്കട്ടപോലെ ചുമന്നു നേത്രങ്ങൾ
വിറച്ചുതാൻതന്നെ രണത്തിനായ്ക്കൊണ്ടു

പുറപ്പെടേണമെന്നുറച്ചെഴുന്നേററു
എരിഞ്ഞ ചക്രാസിശരാദിശസ്ത്രങ്ങൾ
നിറഞ്ഞതേരപ്പോഴവിടെക്കാണായി
പതിനാറും പിന്നെ പതിനാറും നല്ല
കുതിരകൾ ചേർന്നു വിളങ്ങുമത്തേരിൽ
ചിത്തമോടു കേറി വിളങ്ങിനാൻ നന്നായ്
ദിതികുലതകിപതിയാം ദാരുകൻ
നെട്ടംകരിമ്പനക്കൊടികുലുങ്ങുമാ
റുടനെ തേരങ്ങു നടത്തിനാൻ സൂതൻ
ഭടന്മാർ വെൺക്കൊററക്കുടയതു പൊക്കി
പ്പിടിച്ചു ചാമരയുഗളവും വീശി
വടിവിൽ ദാരുകസ്തുതികൾ ഘോഷിച്ചു
പടഹാദിവാദ്യമടിച്ചലറിനാർ
ഒരു ലക്ഷമതിലധികമാനയും
പരിചൊടായതിലധികമശ്വവും
ഒരുനൂറുകോടിസഹസ്രം കാലാളും
പരമിവയൊത്തു രണാങ്കണം പുക്കു
ഭ്രമിക്കാതെ സൂചീമയമായ വ്യൂഹം
ചമച്ചതിനുടെ മുഖമതിൽതന്നെ
സമർത്ഥൻ ദാരുകൻ കുലവില്ലും കുല
ച്ചമർത്ത്യനാശനനുറച്ചങ്ങു നിന്നാൻ
മനംതന്നിൽ കോപം മുഴുത്തു ദാരുക
നനന്തരം മാതൃക്കളോടു ചൊല്ലിനാൻ
അണുമാത്രം നാണം കലരാതെന്തേവം
രണംചെയ്തീടുന്നു വനിതമാർ നിങ്ങൾ
വധുക്കളിലസ്ത്രപ്രയോഗമൊട്ടുമെ
വിധിച്ചിട്ടില്ലെന്നു ധരിച്ചിരിക്കുവിൻ
പുരന്ദരനാദിസുരന്മാരെന്നുടെ
കരബലം കണ്ടു ഭയപ്പെട്ടു വേഗാൽ
പുരംവിട്ടങ്ങോടി ധരണിയിൽ ചെന്നി

[illegible]രനു ഭക്ഷിച്ചു കഴിച്ചുകൂട്ടുന്നു
യുവതിമാർ നിങ്ങൾ വിചാരംകൂടാതെ
നാവക്ഷതാൻവേണ്ടി പ്രയത്നംചെയ്യുകിൽ
ആവധികൂടാതുള്ളപജയം വരും
ശവങ്ങളാകുമീ ശരീരങ്ങളെല്ലാം
ഉതതരകോപം പൊറുക്കാതീവണ്ണം
ഉരചെയ്തു പിന്നെഝടിതി ദാരുകൻ
തെരുതെരെ മാതൃക്കളുടെ ദേഹത്തിൽ
ഒരുനൂറായിരം ശരവർഷംചെയ്താൻ
നലമൊടുമാതൃക്കളുടെ മേനിയിൽ
ശിലയതിലെന്ന കണക്കിലമ്പുകൾ
തിലമാത്രംപോലുമകത്തു കേറാതെ
തലതെറിച്ചുടൻ ധരണിയിൽ വീണു
അതുകണ്ടനേരംസപദിദാരുക
നതികോപമോടു വിധിതനാദണ്ഡം
എടുത്തു തൽക്ഷണം പ്രയോഗിച്ചാനതു
മടുത്തില്ലാ മാതൃക്കളോടു തെല്ലുമേ
വധുക്കളിലിതു ഫലിക്കയില്ലെന്നു
വിധികപിതാനായുരച്ചുകാരണം
അധികമായ് ശക്തിയെഴുന്ന മന്ത്രവും
വൃഥാ ഫലങ്ങളായ് ചമഞ്ഞതീക്കാലം
അതുനേരമൊന്നു നിനച്ചു ദാനവ
പതിയവരോടു ജനനവും പേരും
ചിതമായ് ചോദിച്ചാനഴകിൽ മാതൃക്ക
ളതിനു ചൊല്ലിനാർ വടിവിലുത്തരം
സരസിജജാതവസരോജലോചന
ഗിരിശസ്കന്ദേന്ദ്രയമന്മാർതങ്ങടെ
പെരിയൊരു ശക്തിസ്വരൂപമാർ ഞങ്ങൾ
പരമവരുടെ സുതമാരാകുന്നു
പരമവിക്രമമെഴുന്ന ഞങ്ങളെ

പൊരുതുകൊല്ലുവാൻ കഴികയില്ല നീ
വിരുതരും ഞങ്ങളും കൂടിലനാം നിന്നെ
വിരവിൽക്കൊല്ലുമെന്നറിഞ്ഞിരിക്കണം
അധികനിഷ്ഠുരവചനമിങ്ങിനെ
സുധാശനാരിശൻ ശ്രവിച്ചു കോപേന
വിധം പകർന്നുടനിവരെ മായയാൽ
വധിക്കാമെന്നേവം ഉറച്ചൊരുമ്പെട്ടു
പടുത്വമോടേററം ജ്വലിക്കും ശക്തിയെ
യെടുത്തു കൌമാരിയുടെ നേരെ വിട്ടാൻ
ഝടിതിയിൽ മാഹേശ്വരിയാം മാതാവു
പൊടിച്ചു ശക്തിയെ നിജത്രിശൂലത്താൽ
കരാളമായൊരു കരവാളംകൊണ്ടു
വരാഹശക്തിയെ പ്രഹരിച്ചാൻ ദൈത്യൻ
ത്വരിതമിന്ദ്രാണി നിജവജ്രംകൊണ്ടാ-
ക്കരവാളത്തെയും ശതധാ ഖണ്ഡിച്ചു
സുരരിപുകുലപതിയാം ദാരുകൻ
തരസാ തന്നുടെ മഹിതമായയാ
ഉരഗപക്ഷീന്ദ്രപിശാചരാക്ഷസ
തരക്ഷുയക്ഷാദിഗണത്തെ സൃഷ്ടിച്ചാൻ
പരുഷാട്ടഹാസം മുഴക്കീട്ടായവർ
ചിരകാലം മാതൃക്കളോടു പോർചെയ്താർ
നലമൊടുമാഹേശ്വരിയവർകളെ
ലലാടലോചനാഗ്നിയിൽ ദഹിപ്പിച്ചു
ജ്വലിക്കും ശൂലത്താൽ അസുരന്റെ ഗള
സ്ഥലത്തിൽ കുത്തിനാളതിബലത്തോടെ
ചരമവൻതന്റെ ഗളമതിൽനിന്നി-
ട്ടൊരു ചോരത്തുള്ളി പതിച്ചു ഭൂമിയിൽ
ഹര!ഹര! പുനരതിൽനിന്നുണ്ടായ
സുരാരിരാജന്മാരൊരായിരമപ്പോൾ

ക്ഷതജബിന്ദുക്കളെട്ടനാഞ്ഞൂറെററു
ശതമവനിയിൽ പതിച്ചു തൽക്ഷണം
അതുകളിൽനിന്നിട്ടിതിൻവണ്ണംതന്നെ
ദിതിജനാഥന്മാർ സഹസ്രമുണ്ടായി
കൊടിയൊരുകുലഗിരികളെപ്പോലെ
തടിയന്മാരായോരസുരന്മാരവർ
ഉടനൊരു ലക്ഷം ഒരുമിച്ചുകൂടി
പടപൊരുതുവാൻ തുടങ്ങിയനേരം
വിരിഞ്ചപുത്രിയായ് വിളങ്ങും മാതാവു
പരം ചകിതയായ്പ്പറഞ്ഞാളിങ്ങിനെ
ധരിക്ക വൈഷ്ണവി! കുമാരനന്ദിനി!
സുരശ്വരാത്മജേ! വരാഹരൂപിണി!
വരേണ്യേ! ശാംഭവി! പരമെന്നച്ഛൻെറ
വരംകൊണ്ടുണ്ടായോരസുരന്മാരിവർ
കറുത്ത ദേഹവും കൃതാന്തനെക്കാളും
കരുത്തുമുള്ളോരീയസുരന്മാരോട്ട്
തരസാ നേരിട്ടു പൊരുതുവാൻ മാത്രം
വിരുതില്ലാ നമ്മളറിഞ്ഞിരിക്കേണം
അതുകൊണ്ടു വേഗാലിവിടെയെങ്കിലും
അതിഗൂഢമായിട്ടൊളിച്ചിരിക്കുവാൻ
ഹിതമായ് നമ്മൾക്കു ഗമിക്കേണമിപ്പോ
ളതിന്നു സംശയിക്കരുതൊരുത്തരും
പലതരമേവം പറഞ്ഞുറച്ചങ്ങു
പലായനം ചെയ്തു തരസാ മാതൃക്കൾ
കലേശചൂഡൻതൻ ഗിരിഗുഹയതിൽ
കലശലായ് പേടിച്ചൊളിച്ചങ്ങു വാണു
നിറഞ്ഞൊരുഭീതികലർന്നു മാതൃക്കൾ
മറഞ്ഞൊരുനേരം മഹാസുരേശ്വരൻ
ഉറക്കെക്കൈക്കൊട്ടിച്ചിരിച്ചുകൊണ്ടേവം
ഉരച്ചാൻ തന്നുടെ സചിവന്മാരോടു

പടതക്കുടടീടും മദീയരക്ഷതജ
ഭടന്മാരെക്കണ്ടു ഭയേന മാതൃക്കാ
പടവിട്ടങ്ങോടിയൊളിച്ചാരിപ്പോഴീ
ഭടന്മാരെയെങ്ങോട്ടയച്ചീടേണ്ടതു്
അതുകേട്ടു മന്ത്രിപ്രവരന്മാർചൊന്നാ-
രതിനെന്തുവാദം ദിതിജനായക
മതിമാനായിട്ടും ഭവൽഗ്ഗന്ധസ്ഥാന
മതുകാത്തീടുവാനിവരെയാക്കണം
പറഞ്ഞാൻ ദാരുകൻ ഇവണ്ണംപിന്നെയും
നിറഞ്ഞ രോഷേണ ദനുജനായകൻ
പുരാണദൈത്യന്മാർ മമഗ്ഗന്ധസ്ഥാനം
പരിപാലിക്കുമ്പോളിതെന്തിനു വൃഥാ
അഹിതന്മാരായ ഹരിഹരബ്രഹ്മ
മഹേന്ദ്രദണ്ഡധരൽഗ്ഗഹന്മാരെക്കൊൽവാൻ
മഹാബലമെഴുമിവരെയൊക്കെയും
അഹമയക്കുവനതിജവമോടെ
അമാത്യരക്കാലമിവണ്ണം ചൊല്ലിനാ
രമർത്ത്യവിദ്വേഷികല പ്രഭോ ജയ
സമസ്തശക്തനായ് വിളങ്ങീടും മഹാ
സമർത്ഥനാം ഭവാനിതു ധരിക്കണം
അരുതു സഹസം ഒരിക്കലുമാക്കും
പെരുതനർത്ഥങ്ങളതിനുണ്ടാമെല്ലോ
പുരാ ദശമുഖൻ വിദേഹപുത്രിയെ
തരസാ ചെന്നിട്ടങ്ങപഹരിക്കയാൽ
പരുഷപൌരുഷമെഴുന്ന രാമന്റെ
ശരാഗ്നിയിൽ വെന്തു കുലവും ഭസ്മമായ്
പരസ്പരമേവമസുരന്മാർ ചൊല്ലി
പരിചിൽ വാദിക്കുന്നൊരു സമയത്തിൽ
പുരമുരഹരതിരുനാമങ്ങളെ
സുരുചിരവീണയതുകൊണ്ടു പാടി

പത്മാനാദികളും സുരമുനിവരൻ
സരസമത്തീക്കിലെഴുന്നെള്ളീടിനാൻ
ദനുജനായകൻ ചിരിച്ചതുനേരം
മുനിവരൻതന്നോടിവണ്ണം ചോദിച്ചാൻ
ചിതമെഴുന്നൊരു വിശേഷവാർത്തയീ
പതിന്നാലുലോകങ്ങളിലെന്തുള്ളതും
ദിതിജനായകനിവണ്ണം ചൊന്നപ്പോൾ
മതിമാൻ നാരദനരുൾചെയ്താനേവം
പരമാത്മമായയോരുദന്തമിന്നു ഞാൻ
പാരമാമായയു ധരിച്ചുകൊണ്ടാലും
സരസിജോത്ഭവൻ സമസ്തപൂജിതൻ
പരമേഷ്ഠിലോകപിതാമഹൻ ദേവൻ
സരസം ഭാര്യയാം സരസ്വതിതന്നോ
ടൊരുമിച്ചു സത്യഭുവനെ വാഴുന്നു
വിമലമാനസനിഷേവിതനാദ്യൻ
കമലലോചനൻ കരുണാസാഗരൻ
കമലയാം തന്റെ കമനീയൊന്നിച്ചി-
ട്ടമിതൻ വൈകുണ്ഠമതിൽ വിളങ്ങുന്നു
രജനിനായകകിശോരശേഖരൻ
രജസ്തമോദോഷവിനാശനൻ ശിവൻ
നിജപ്രിയയായുമയൊടുമൊത്തു
രജതപർവ്വതമതിൽ വിളങ്ങുന്നു
കളമൊടു സൃഷ്ടിസ്ഥിതിലയങ്ങളെ
കളിയായിച്ചെയ്യുമിവരുടെ കീർത്തി
അളവുകൂടാതെ ജഗത്തിലൊക്കയും
വിളങ്ങിക്കൊണ്ടേറ്റം വിളയാടീടുന്നു
ചരണപങ്കജം ഭജിച്ചീടുന്നോർക്കു
വരമശേഷവും കൊടുത്തനാകുലം
വിരിഞ്ചശങ്കരമുരാരിമാരിവർ
കരുണയോടേറ്റം ജയിക്കുന്നു ലോകേ

വടിവിനൊടിവരുടയനൽതിരു
വടികളിലുള്ള പൊടിപടലത്തെ
ദൃഢഭക്തിപൂർവ്വം മനശ്ശുദ്ധിക്കായി
മുടിയിൽ ചൂടുന്നു സുരാസുരാരികൾ
ഇവരുടെ പുണ്യപദങ്ങളെ പാടു
ന്നവരശേഷവുമതിഭക്തികൊണ്ടു
അവിവേകമെല്ലാമകററി മുക്തിയെ
ഇജ്ജവമോടങ്ങിനെ കരസ്ഥമാക്കുന്നു
ജലജസംഭവജലപാത്രത്തെയും
ജലജലോചനപാദയുഗത്തെയും
ത്രിലോചനൻതന്റെ മുടിയെയും തൊട്ടു
വിലസീടും ഗംഗ കല്മഷം നീക്കുന്നു
വിരിഞ്ചന്തന്നുടെ തിരുമുഖത്തിലും
മുരാരിദേവന്തന്നുരസ്ഥലത്തിലും
പുരഹരന്തന്റെ തിരുമടിയിലും
പരം ദയിതമാർ പരിശോഭിക്കുന്നു
വിരിഞ്ചനന്ദനൻ മുനിവരനേവം
വിരിഞ്ചാദികളെ സ്തുതിക്കുന്നനേരം
ഉരുതരകോപം കലർന്നു ദാരുകാ
സുരകുലവരൻ പറഞ്ഞാനിങ്ങിനെ
ചതിയായേവമീത്രിമൂർത്തികളെത്താൻ
സ്തുതിക്കുന്നെന്തെടൊ മതിമതിയെല്ലാം
ചിതമായ് ഞാൻ ചൊന്നോരിവരുടെ ക
മതിയിലെല്ലാക്കുമറിവുണ്ടാകേണം
നളിനസംഭവൻ നിജതനയയെ
തെളിവൊടു കണ്ടു വിമോഹിച്ചേററവു
കളമൊടു തന്റെ ദയിതയാക്കീട്ടു
കളിക്കുന്നില്ലയൊ കഥിക്ക നാരദ
ഇടക്കു താൻ ചൊന്ന കൃതഘ്നന്റെ കഥ
കഠിനമെന്നതെ പറഞ്ഞുകൂടാവൂ

## ദ്വിതീയ പാദം

ജലമൊട്ടു ഭൂമി മുഴുവൻ നൽകിയ
ബലിയെ ബന്ധിച്ചതവൻതാനല്ലയോ
ഒട്ടകം താൻ ചൊന്ന ജടിലന്മാരുടെ
നടവടി കേട്ടാൽ ഹസിച്ചീടും ലോകം
കടപ്പിശാചുകളൊരുമിച്ചു നല്ല
ചുടലയിൽ ചാടി നടനം ചെയ്യുന്നു
ഉട്ടക്കാതെ കണ്ടീടിരുന്നു ലോകത്തിൽ
നടനമീയ്യാളെ ഹസിക്കാതാരുള്ളു
ഒട്ടകം കോപത്തോടിവ പലതോതി
കടന്നു താടികൾ പിടിച്ചടിക്കുവാൻ
അടുക്കുന്ന ദൈത്യപതിയെക്കണ്ടുടൻ
മിടുക്കൻ നാരദൻ മറഞ്ഞു വേഗത്തിൽ
ഉടനെ പേടിച്ചു വിറച്ചു നാരദൻ
നടന്നു കൈലാസാചലം പ്രാപിച്ചു
ഝടിതി സർവ്വജ്ഞൻ ഭഗവാന്റെ തിരു
വടികൂപ്പീട്ടെല്ലാമുണർത്തിച്ചു വൃത്തം
സ്മരാന്തകേശ്വര! പ്രസീദ ശങ്കര!
പുരാന്തകാന്തകാ നമോസ്തുതേ
സമസ്തഭൂതേശ ഭഗവൻ സന്തതം
നമസ്തേ പാർവ്വതീപതേ! കൃപാനിധേ!
കറഞ്ഞിടാതർത്ഥം നിറഞ്ഞ വേദാന്ത
മറിഞ്ഞിരിക്കുന്നപരമയോഗികൾ
തിരഞ്ഞിട്ടുമെങ്ങും ഒരുകുറിപോലും
തിരിഞ്ഞുകാണാത്ത ഭവാനെയീവണ്ണം
വിരിഞ്ഞമോദേന തെളിഞ്ഞു കാൺകയാൽ
പറഞ്ഞുകൂടാതസ്സുഖം വളരുന്നു
മഹേശ്വരനായ ഭവാന്റെ നല്ലൊരു
മഹാവിചിത്രമാം മനോജ്ഞവിഗ്രഹം
സഹസാ കണ്ടീട്ടുമടിയന്നോക്കകി

ലഹോ മഹാഭാഗ്യം അഹോ മഹാഭാഗ്യം
ഹരഹര! ജഗത്ത്രിതയവന്ദിത!
പരശിവാനന്ദസമസ്തനായക!
പരം ജഗത്തിങ്കലശേഷവും നന്നായ്
നിറഞ്ഞിരിക്കുന്ന ഭവാനെയുമിപ്പോൾ
സുരാരികൾക്കെല്ലാം പതിയാം ദാരുകൻ
പരിഹസിക്കുന്നിതതികഷ്ടം കഷ്ടം
വിരിഞ്ചൻ നൽകിയ വരദ്വയംകൊണ്ടും
വരിഷ്ഠമാം മന്ത്രദ്വയം കൊണ്ടുമവൻ
പെരുത്തഹംകാരം കലർന്നുലോകത്തെ
കരുത്തോടേററവുമുപദ്രവിക്കുന്നു
വളർന്നൊരു ഭയം കലർന്നു മാതൃകൾ
ഒളിച്ചുപാർക്കുന്നു പെരുംപടയൊടും
രുധിരബിന്ദുസംഭവന്മാരാം ലക്ഷം
ദിതിസുതന്മാരഹോ ഭവാനെയും
വധിക്കുവാനായിട്ടധുനാവേഗത്തിൽ
അധികഗർവ്വമോടണഞ്ഞിടും നൂനം
യദൃഛയാലെ ഞാനവിടെ ചെന്നിട്ടു
സതീശ്വരനായ ഭവാൻ തന്റെ ഗുണം
വദിച്ചപ്പൊഴെന്നെപ്പിടിക്കുവാനായി
മദിച്ചടുത്തപ്പോൾ മറഞ്ഞിങ്ങോടി ഞാൻ
പരമേശൻ ഭവാൻ പരിചൊടു പണ്ടു
പുരത്രിതയത്തെക്കരിച്ചതുപോലെ
പരമപാപിയാമിവനെയും ഫാല
വരാക്ഷിവഹ്നിയിൽ ദഹിപ്പിക്കേണമെ
ജഗന്നാഥനായ ഭവാനല്ലാതാരീ
ജഗത്തശേഷവും പരിപാലിക്കുവാൻ
മൃഗധര! ശൂലധര കൃപാപര
നഗസുതാവര! ജയമഹേശ്വര!

## ദ്വിതീയ പാദം

ഇതിമുനിവരവചനത്തെപ്പുശ്രു
പതികൃപാനിധി വിരവിൽ കേട്ടടൻ
മതിയതിലേററം വളർന്ന കോപത്താ-
ലതിമാത്രം ചുമന്നൊരു ദേഹത്തൊടും
പരശുശൂലാദി വരായുധങ്ങളും
വെളവിൽ കൈക്കൊണ്ടു വളർന്നിതു ദേവൻ
കളമൊടിവണ്ണം കഥകഥിച്ചീട്ടാ-
കിളിമകൾതാനും അടങ്ങിനാൾ മന്ദം

ഇതി മാർക്കണ്ഡേയപുരാണേ ഭദ്രോല്പത്തിപ്രകരണേ

ദ്വിതീയ പാദം സമാപ്തം.



# ഭദ്രോല്പത്തി

## തൃതീയപാദം.

ശങ്കരൻതന്റെ വാമാംഗത്തിലെപ്പൊഴു-
മങ്കരികളും മുദാ മേവുന്ന ശങ്കരി
തങ്കം പ്രണയം കലർന്നു ലാളിക്കുന്ന
പൈങ്കിളിപ്പെൺകുലത്തങ്കമേ! കേൾക്കനീ
ചാരുവാം കാളീസരസകഥാമൃതം
സാരധാരാമൃതം താവകഭാഷിതം
പാരാതെ കേൾക്കയാൽ ഞങ്ങൾക്കു മാനസേ
പാരിച്ചിടുന്നു പരമമോദം ശുഭേ!
സത്തായൊരിക്കഥാശേഷം ശ്രവിക്കുവാൻ
ചിത്തത്തിലൊട്ടല്ല ഞങ്ങൾക്കു കാമിതം
ഉത്തമശീലമെഴുന്നൊരു നാരിമാർ
ഇത്തരം ചൊന്നതു കേട്ടോരനന്തരം
നിർത്തിയാൽ നില്ക്കാതെ കണ്ടതിമാത്രമായ്
കുത്തിയൊഴുകുന്ന ഭക്തിപ്പുഴയതിൽ
തത്തിക്കളിച്ചു പുളച്ചു രസിച്ചഥ
തത്തകിടാവും പറഞ്ഞുതുടങ്ങിനാൾ
ശേഷനും ചൊല്ലുവാൻ തെല്ലും കഴിയാത്ത
ശേഷം കഥയതു ശേഷിയില്ലെങ്കിലും
ദോഷങ്ങളുള്ളതശേഷമകലുവാൻ
ദോഷമാറെ പറഞ്ഞീടുവൻ കേൾക്കുവിൻ
ആതങ്കനാശനൻ മേരുശരാസനൻ
ആധികനാശനൻ ആർത്തിവിനാശനൻ
ആനതമോചകൻ ആശ്രിതപാലകൻ
ദനുദൈത്യാന്തകൻ ദക്ഷാദ്ധ്വരവാരണൻ

നീഹാരകലാധരൻ സർവ്വകലാധരൻ
ശങ്കരനീശ്വരൻ പുണ്യഗംഗാധരൻ
ശങ്കരീവല്ലഭൻ ദുർജ്ജനദുർല്ലഭൻ
ലങ്കേശപൂജിതൻ ലാവണ്യരാജിതൻ
ഫാലസ്ഥലോല്ലസൽലോചനാനലജ്ജ്വലൻ
ജ്വാലാകുലോഗ്രജ്വലനദഗ്ദ്ധാഖിലൻ
ശൂലകപാലകുഠാരാദിമണ്ഡിത
സ്ഥൂലായതഭുജസംഘഭയംകരൻ
നീലകണ്ഠൻ പ്രമഥേശൻ ശിരസ്ഥാസ്ഥി
മാലാകലാപവാൻ കാരുണ്യസാഗരൻ
ബാലേന്ദുശേഖരൻ ദേവൻ ചിതാഭസ്മ
മാലേപനമാലണിയും മഹേശ്വരൻ
ശ്രീപതിസായകൻ പാർവ്വതീനായകൻ
ഗോപതിവാഹനൻ ശൈലജാമോഹനൻ
ആപദ്വിനാശനൻ ദേവൌഘവന്ദിത—
ശ്രീപാദപത്മൻ പരമേശ്വരൻ ഹരൻ
നാരദമാമുനി ഭക്തശിരോമണി
പാരാതെ ചൊന്നതു കേട്ടോരനന്തരം
സംഹാരരുദ്രസ്വരൂപമായ് ദാരുക
സംഹാരമായുള്ള തൽക്ഷണം ചെയ്യുവാൻ
സിംഹാസനത്തിൽനിന്നാശു ചാടെഴുന്നേറ്റു
സിംഹനാദം ചെയ്തു ലോകം നടുക്കിനാൻ
അക്കാലമക്കാലകാലഭഗവാന്റെ
ചൊൽക്കൊണ്ട വിഗ്രഹമുഗ്രമായ്തീർന്നതെ
ആടിത്തുടങ്ങി ജടകളഴിഞ്ഞുടൻ
കൂടിത്തുടങ്ങി ഭഗവാന്റെ കോപവും
ചീറിത്തുടങ്ങി ഭുജംഗമാലാകുലം
നീറിത്തുടങ്ങി നിഖിലാക്ഷിപാലകൻ
ഏറിത്തുടങ്ങി ജനത്തിനു സംഭ്രമം
മാറിത്തുടങ്ങി ഭയത്താൽ ഗണങ്ങളും

കാമപുരത്രയദാഹകമായൊരു
ഭീമൻെറ ഭീമലലാടവിലോചനം
താമസംകൂടാതെ മെല്ലെട്ടു വാങ്ങിട്ടും
ധൂമങ്ങാംകൊണ്ടതിധൂമ്രമായ്തീന്നതെ
ചിക്കന്നു പിന്നെ ക്രമത്താൽ മഹത്തായ
തീക്കനൽക്കട്ടകാം പൊട്ടിത്തെറിക്കയാൽ
ഉൽക്കടധൂജ്ജടിഫാലാക്ഷിയാക്കമെ
നോക്കുവാൻ വയ്യാതെയായി ചമഞ്ഞുതെ
കാളകണ്ഠന്തൻെറ ഫാലാക്ഷിയിൽ പരം
കാളുന്ന പാവകമദ്ധ്യത്തിലക്ഷണം
കാളാംബുദാളിപ്രഭേവിളങ്ങും ഭദ്ര-
കാളിയെ ലോകൎക്കു കാണായ്‌വന്നുതെ
എട്ടുമാറും ഭുവനങ്ങളിലുള്ളവർ
കേട്ടുടൻ ഞെട്ടുന്നൊരട്ടഹാസങ്ങളും
ദംഷ്ട്രകളാകുന്ന ചന്ദ്രക്കലകളെ
സ്പഷ്ടമായ് കാട്ടുന്ന ലക്ഷം മുഖങ്ങളും
ചാരുതചേരുന്ന ഫാലസ്ഥലങ്ങളിൽ
ചേരുന്ന നേത്രങ്ങാം തന്നിലങ്ങൊക്കവെ
പാരാതെ കത്തി കഠോരമായാളുന്ന
ഘോരാനലോജ്ജ്വലജ്ജ്വാലാവലികളും
വക്രനഖങ്ങാംകൊണ്ടുഗ്രതപൂണ്ടതി
വിക്രമമേറുമസംഖ്യം ഭുജങ്ങളും
പൊൽക്കൊള്ളുമഞ്ജനപൎവ്വതഗൎവ്വമ
തൊക്കയും പോക്കുന്ന നൽതിരുമേനിയും
രൌദ്രസ്വഭാവവും പൂണ്ടു വിളങ്ങുമാ
ഭദ്രകാളി പരമേശ്വരി തൽക്ഷണം
രുദ്രൻെറ ഫാലവിലോചനംതന്നിൽനി-
ന്നദ്രീതടംതന്നിലാശു ചാടീടിനാൾ
അപ്പോാം കലങ്ങീ കുലാചലമേററവും
ക്ഷിപ്രം കലങ്ങി ജലധികളൊക്കവെ

ക്ഷുദ്രാത്മളുള്ളോരഖിലജന്തുക്കളും
രുദ്രം നടുങ്ങീ പതുങ്ങീ വിരിഞ്ചനും
ഭീതിമുഴുത്തുടനങ്ങുമിങ്ങും ശിവ
ഭൂതങ്ങളൊക്കെയുമോടിത്തുടങ്ങിനാർ
ആത്തുംഗശക്ത്യാധരയെ ധരിക്കുന്ന
മാതംഗപുംഗവന്മാരും വിറച്ചതെ
ആദിശേഷന്താനുമാദികമഠവും
സാദം വളർന്നു കുഴങ്ങിത്തുടങ്ങിനാർ
മേദുരശക്തിയെഴുന്ന ദൈത്യവ്രജം
മേദിനിതന്നിൽ ഭയപ്പെട്ടു വീണതെ
ഇങ്ങിനെ ഭംഗിയിൽ വിശ്വത്തിലൊക്കെയും
തിങ്ങിവിങ്ങും ഭദ്രകാളിതൻ വിഗ്രഹം
കണ്ടാതങ്കണ്ടു ഭയപ്പെട്ടുടൻ സർവ്വ
മംഗളാദേവിതാനേവമരുൾചെയ്തു
ചണ്ഡികേ! പുത്രി! ചാമുണ്ഡേ! ഭഗവതി!
ചണ്ഡരൂപേ! ഭദ്രകാളി! ഭവാത്മജേ!
വിണ്ണവർക്കും ഭയമേകുമീ വിഗ്രഹം
തിണ്ണം ചുരുക്കിച്ചമച്ചുകൊള്ളേണമേ
വയ°വെഴും ബ്രാഹ്മ്യാദിമാതൃക്കളിൽവെച്ചു
മുമ്പത്തിയായി വിളങ്ങും ജഗത്തിൽ നീ
ഇമ്പം കലർന്നു ഭവദീയകീർത്തിയെ
സമ്പൂർണ്ണഭക്ത്യാ ജനങ്ങൾ വർണ്ണിച്ചിടും
പ്രേമാശ്രുപൂർണ്ണനയനയായീടുന്ന
മാമലമങ്കഭഗവതിയിങ്ങിനെ
സാമോദമോതിയ നല്ലൊരു വാക്കിനെ
ശ്രീമഹാകാളീഭഗവതി കേട്ടുടൻ
ബ്രഹ്മാണ്ഡമൊക്കെ നിറഞ്ഞൊരു തന്നുടെ
വന്മഹാരൂപം ചുരുക്കിപ്പുതുക്കവെ
അമ്മയായീടുന്ന പാർവ്വതീദേവിത-
ന്നംബുജമൊക്കും തിരുവടി കൂപ്പിനാൾ

അക്കാലമക്കാളി ശോഭിച്ചീടുമൊരു
വക്ത്രസരോജവും മൂന്നു മിഴികളും
ഉത്തുംഗശക്തികലർന്നു പതിനാറു
തൃക്കൈകളോടായ് വിളങ്ങി മഹേശ്വരീ
പൊന്നും കിരീടവും കാഞ്ചികലാപവും
മിന്നും വളകളും ഹാരാവലികളും
പിന്നും പ്രഭയേറും രത്നമയമായൊ
രന്യൂനഹസ്തിശിരഃകുണ്ഡലങ്ങളും
അംഗദവും മണിസ്വർണ്ണകൃതമായൊ–
രംഗുലീയങ്ങളും ചാരുമഞ്ജീരവും
ഭംഗിയോടിങ്ങിനെ മറ്റും പലതര
മംഗങ്ങളിൽ ചേർന്ന ഭൂഷാഗണങ്ങളും
കേടറ്റ കാന്തിയും തേജം തിരുമേനി
യൊട്ടു കളിക്കുന്ന കാളിയാം പുത്രിയെ
മാടിവിളിച്ചു മടിയിൽ വെച്ചീശ്വരൻ
കൂട്ടം പ്രണയം കലർന്നു ചൊല്ലീടിനാൻ
കാളികേ! പുത്രി! മദീയഗളനാള
കാളകൂടപ്രഭകൊണ്ടു മനോഹരേ!
കാളും തമോഗുണശക്തികൊണ്ടും ദൃഢം
കാളസ്വരൂപിണിയായിച്ചമഞ്ഞു നീ
പാരാതിവർണ്ണമരുളംചെയ്തു പുത്രികേ
ചാരുതിരുനാമമായതു മിട്ടേൻ
പേരുംവിധത്തീട്ടുവാനായ്ക്കൊണ്ടു
വാരണപുംഗവചർമ്മത്തെ നൽകിനാൻ
ഹസ്തികൃത്തിയാൽ വസ്ത്രം ധരിച്ചുടൻ
സ്വസ്തിപ്രദയായ കാളീമഹേശ്വരി
അസ്ഥിമാലാധരൻ ദേവനോടിങ്ങിനെ
ഹസ്തങ്ങൾകൊണ്ടു തൊഴുതരുളിച്ചൊല്ലി
അപ്പഃയാ താത! ജഗന്നായക! മതി
തൃപ്പുടിയിലണിയും മഹേശ്വര!

കല്യാണശീല! കമലാപതി സ്തുത!
മെല്ലെന്നു ഞാനീപ്പോഴെന്തൊന്നു ചെയ്യണം
താതനായൊരു ഭവൽപ്രസാദത്തിനാൽ
ഏതുമിനിക്കരുതാതയില്ലൊക്കകിൽ
വീതവിഷാദമീവിടെ ഞാൻ ചെയ്യേണ്ടു
താതങ്കമെന്നിയെ കല്പിക്കവേണമേ
ഇത്തരം പുത്രിതൻ വാക്കുകേട്ടപ്പോഴെ
ചിത്തരസത്തോടു മൃത്യുഞ്ജയൻ ഹരൻ
പൃത്ഥീധരേശ്വരകന്യകാവല്ലഭൻ
സത്വരമുത്തരമേവമരുൾചെയ്തു
എങ്കിലോ കേട്ടാലുമോതീടുവൻ തവ
ശങ്കാരഹിതമാം കൃത്യം മമാത്മജേ
അങ്കുരിച്ചീടും ദയയോടുമീലോക
സങ്കടമൊക്കയുമാശു കളകനീ
പാരിൽ പടിഞ്ഞാറെഴും കടൽ തന്നുടെ
തീരസ്ഥലത്തിങ്കലുള്ള പുരമതിൽ
ദാരുകനെന്നൊരു ദാനവാധീശ്വരൻ
ദാരുണവിക്രമനുണ്ടു വസിക്കുന്നു
പാരം പതിനായിരം ഗജാധീശ്വര
ന്മാരുടെ ശക്തിയുണ്ടായവന്നോക്കണം
ഘോരതപസ്സിനാൽ ഭൂരിവരങ്ങളെ
വാരിജനന്ദനനായവന്നേകിനാൻ
സർവ്വശസ്ത്രാസ്ത്രധരനാമവനോടു
നിർവ്വാഹമില്ലൊരുത്തക്കുമെതൃക്കവാൻ
ഗർവ്വമുണ്ടായവൻ വിശ്വമശേഷവും
സർവ്വദാ തീവ്രമുപദ്രവിച്ചീടുന്നു
ശിഷ്ടജനങ്ങളെ രക്ഷിച്ചുകൊള്ളുവാൻ
ദുഷ്ടനായുള്ളൊരീ ദാരുകദൈത്യനെ
പെട്ടന്നു കൊന്നുമൽപാർശ്വമലങ്കരി-
ച്ചൊട്ടേറെ മോദിച്ചു വാഴ്കനീ കാളികേ

അമരനരുമശേഷം വാക്കുകേട്ടപ്പോഴെ
വിശ്വത്തിന്നവരാം ഭഗവതി ചൊല്ലിനാൾ
തച്ചക്തിതാൻെറ ശക്തിയാകുന്നതും
തച്ഛരീരം മമ ദേഹമാകുന്നതും
എന്നതുകൊണ്ടീടനുജാധിനാഥനെ
കൊന്നീടുവാൻ വാഹനായുധജാലവും
നന്നായ് ബലമുള്ള സൈന്യസമൂഹവും
തന്നീടവേണമെ ദേവ! പ്രസീദമേ
മാലകന്നു മഹാകാളി പറഞ്ഞതു
ബാലേന്ദുചൂഡൻ ശ്രവിച്ചനന്തരം
ശൂലവും നല്ല വാളുഞ്ഞൊരു ഖഡ്ഗവും
ചാലെ കൊടുത്തരുളിച്ചെയ്തു പിന്നെയും
എന്നുടെ ഷൾഷഷ്ടികോടി മഹാഭൂത
സൈന്യങ്ങളെ നിൻ സഹായത്തിനായി ഞാൻ
തന്നീടുവൻ ഭദ്രകാളി നിണക്കിന്നു
പിന്നെയും കൂളിപ്പടകളേയും സുതെ
ഇക്കലശൈലത്തിൽനിന്നു വടക്കായ
ദിക്കിൽ ഭയങ്കരമായൊരു കാനനേ
വസിക്കുന്നു വേതാളിയെന്നൊരുത്തിയുണ്ട
വിക്രമമേറുന്ന പുത്രി കിടക്കുന്നു
ആയവളെച്ചെന്നു വാഹനമാക്കിനീ
ആയതഃമാദം നടന്നുകൊണ്ടീടുക
ചണ്ഡികേ! കാട്ടിത്തരുമവളെ ദ്രുതം
കൌണ്ഡികനെന്നൊരീ ഭൂതം നിനക്കുടൻ
ഏറ്റബലമുള്ള വേതാളിതൻ ഗള
മേറീട്ടരി നഗരികൾ ഗമിക്കനീ
പാരാതമംഗളം മേൽമേൽ വരുന്നിന
ക്കാരോമലാളെ! മദീയപ്രിയാത്മജേ!
ദേവൻ ദയാപരൻ വിശേഷാപരൻ ഭവൻ
ഏവമരുൾചെയ്തു പുത്രിക്കു പിന്നെയും

ഉൽക്കടമുൽഗരതോമരകോദണ്ഡ'
ചക്രാദിയേയും വിരവോടു നൽകിനാൻ
കാളിയുമായതശേഷവും കൈക്കൊണ്ടു
കാളകണ്ഠന്തൻെറ തൃപ്പാദപങ്കജം
കാളുന്ന ഭക്ത്യാ വണങ്ങീട്ടുടൻ ഭൂത
ക്കൂളിപ്പടകളോടൊത്തു പുറപ്പെട്ടു
കൈലാസപാൎവ്വതത്തിന്നങ്ങടുത്തുറെ।
ച്ചാഃലാലഃകോലാഹലേന തിരിച്ചുതെ
നാലിലൊന്നു കുറഞ്ഞൊരു വനങ്ങളെ
ച്ചാലെ കടന്നു വടക്കോട്ടു പോയുടൻ
പാരിൽ മഹാകാളമെന്നുപേർ പൂണ്ടൊരു
ഘോരാടവീതടം തന്നിലകംപുക്ക
പാരാതനന്ദിമഹാകാളനുമതി
ക്രൂരയാം വേതാളിതാനുമങ്ങുണ്ടുപോൽ
പെട്ടന്നു കൌണ്ഡികനക്കാലമേററവും
പട്ടിണികൊണ്ടു തളൎന്നുകൊണ്ടങ്ങിനെ
കാട്ടിൽ കിടക്കുന്ന വേതാളിയെച്ചെന്നു
കാട്ടിക്കൊടുത്തിതു കാളിക്കു കൌതുകാൽ
വേതാളിയോടെഴുന്നേല്ക്കുക നീയെന്നു
ഭൂതേശനന്ദിനി ദേവിയരുളിചെയ്തു
വേതാളിതാനതു കേട്ടനന്തരം
ആദരവോടുമറിവിച്ചിതിങ്ങിനെ
സൎവ്വേശ്വരേശ്വരീ ദേവിദയാനിധെ
ശൎവ്വാത്മജേ! ഭദ്രകാളീ നമോസ്തുതെ
നിൎവ്വാഹമില്ല ഭവതിയെ കെല്ലോടു
ഗീൎവ്വാണവന്ദ്യെ! വഹിച്ചുകൊണ്ടീടുവാൻ
അയ്യോ! വിശപ്പുകൊണ്ടിക്കാലമേററവും
മെയ്യു തളരുന്നു ചന്ദ്രചൂഡാത്മജേ!
പൊയ്യല്ല ദാഹം സഹിക്കാവതല്ലമേ
വയ്യെഴുന്നേല്പാനുമെന്നറിയണമേ

ആരും നിറക്കുവാൻ പാക്കിൽ കഴിയാത്ത
പാരം വലുതായൊരെന്നുടെ കുക്ഷിയെ
പാരം ഭവതി നിറച്ചുവെന്നാകിലൊ
സൈന്യം ഭവതിയെ ഞാൻ വഹിച്ചീടുവൻ
ഫിക്കന്നു പിന്നെയും മറ്റുള്ള സൈന്യത്തെ
യൊക്കയും ഞാൻതാൻ വഹിച്ചുകൊണ്ടീടുവൻ
വെക്കമൊ ദൈത്യയുദ്ധത്തിങ്കൽ നിങ്ങളെ
യൊക്കയും ഞാനെടുത്താശു നടക്കുവൻ
ഇങ്ങിനെ വേതാളിതന്നുടെ ഭാഷിതം
മങ്ങാതെ കേട്ടൊരുനേരം മഹേശ്വരി
തുംഗപരാക്രമവാരിധി കെല്പോടു
ഭംഗിയിൽ പുഞ്ചിരിതൂകിയരുൾചെയ്തു(ശ്ലോകം)
പാരാതനാമിനി ദുഷ്ടനായുള്ളൊരു
ദാരുകൻതന്നുടെ പത്തനെ ചെന്നുടൻ
പോരാടിട്ടുമുടൻകാലത്തു ദാനവ
ന്മാരെത്തരുവനിരുപതുകോടി ഞാൻ
കെല്പോടു ഞാൻ ദാനവന്മാരെ വീ
ണ്ടകറ്റാം ഭുജിച്ചു പുളച്ചുപൊരാംകറവും
ഇപ്രകാരം മഹാകാളിതൻ വാക്കുകേ
ട്ടംപ്രമോദംപൂണ്ടു വേതാളിയവ്വിടൻ
മുങ്ങുവാനെങ്ങും ജലം മതിയാവാതെ
മങ്ങാതെ വാരിധിതന്നിൽ കുളിച്ചുവാ
ഭംഗിയിൽ മാലും ഉടഞ്ഞിയ ധാതുക്കൾ
അംഗത്തിലൊക്കയും വച്ചു പൂശീനിനാം
കാട്ടിലുണ്ടാകുന്ന വല്ലീസുമങ്ങളും
കാട്ടുമരങ്ങളിൽ നില്ക്കുന്ന പൂക്കളും
കുട്ടികലർന്നിട്ടു കോട്ടം കലരാതെ
കെട്ടിച്ചമച്ചു വലുതായ മാലയെ
കണ്ഠസ്ഥലത്തിലും മദ്ധ്യത്തിലും കരം
രണ്ടിലും കാലിലും മസ്തകംതന്നിലും

കണ്ഠേനമേവാം കെട്ടിയണിഞ്ഞുടൻ
കണ്ഠേ വഹിച്ചീടു കാളിയാം ദേവിയെ
പിന്നെജ്ജവമോട് കോടിനൂറായിരം
സൈന്യങ്ങളെ നിജപൃഷ്ഠത്തിലേററിനാം
മന്നിടമെല്ലാം നടുങ്ങും പടികളാ
ളെണ്ണീറവ വേഗാൽ നടന്നുതുടങ്ങിനാം
അന്നേരമുൽക്കടെരൂപ്പടകളു
[illegible]ന്ന സിംഹനാദങ്ങളോടങ്ങിനെ
ട്ടഹാസപടഹാദിവാദിത്ര
വൃന്ദമടിച്ചു മുഴക്കിത്തുടങ്ങിനാർ
പണ്ടു ഗുഹകളിൽ ചോരഭയപ്പെട്ടു
കൊണ്ടു വസിച്ചോരു മാതൃക്കളൊക്കയും
കണ്ഠോരം ദിക്കിലെല്ലാം മുഴങ്ങുമാ
കണ്ഠീരവാരാവവാദ്യഘോഷങ്ങളെ
പെട്ടന്നു കേട്ടുരസിച്ചു കൊണ്ടപ്പൊ
പ്പെട്ടു സൈന്യങ്ങളോടൊന്നിച്ചു വന്നവർ
പട്ടാപമുണ്ഡനുടെ പാദവും
പട്ടടിത്തിരിഞ്ഞുപ്പിനിന്നീടിനാർ
ചിന്മയിയായൊരു കാളീഭഗവതി
ബ്രാഹ്മാദിമാതൃക്കളിൽ മുഖ്യയായിതെ
സന്തോഷമോടതുകാലമതിലവർ
തമ്മിൽ പരസ്പരം സഖ്യവും പൂണ്ടതെ
• അമ്പിളിത്തെല്ലണിത്തമ്പുരാൻതന്നുടെ
വയ്മ്പൊഴും പുത്രിയാം കാളീഭഗവതി
വമ്പടയോടൊത്തു വേഗാൽ പുറപ്പെട്ടു
കമ്പമകന്നരിപത്തനം പ്രാപിച്ചു
കൊമ്പും കുഴലും മുരളിയും ശംഖവും
വെമ്പുകലന്നോരു തുംഗമൃദംഗവും
വൻപടഹങ്ങളും വീഴ്ത്തുമെഴുന്നോരു
വൻപടഘോഷിച്ചു സിംഹനാദംചെയ്തു

നാലുസമുദ്രങ്ങളുമിളകീകുല
ശൈലങ്ങളുഴും കലങ്ങീരവങ്ങളാൽ
വെലൊത്ത പൊന്നുംകുടയും തഴകളും
ആലവട്ടങ്ങളും വെൺചാമരങ്ങളും
കേടററ ദിക്കുകൾ മുട്ടമാറെ ററവും
ആടിക്കളിക്കളിക്കുന്ന നൽകൊടിക്കൂറയും
മോടിയൊടിങ്ങിതെടിയൊരായിര
ക്കോടിലക്ഷം ഭൂതസൈന്യങ്ങളക്ഷണം
തെററന്നു ദാരുകൻ തന്റെ പുരമതു
മുററം വളഞ്ഞു തട്ടത്തുനിന്നീടിനാർ
നന്ദിമഹാകാളനെത്തന്റെ മുമ്പതിൽ
നന്ദികലർന്നഥ നിർത്തി മഹേശ്വരി
നന്നായി മാതൃക്കളോടുമൊരുമിച്ചു
നിന്നു താനുത്തരദ്വാരസ്ഥലമതിൽ
പാരാതപിന്നെ സകലേശ്വരിയായ
താദേശചൂഡസുതയാം ഭഗവതി
ഘോരപരാക്രമി ദാരുകദൈത്യനെ
പ്പോരിനു മാടിവിളിച്ചരുളിച്ചെയ്തു
മൂഢ! മഹാപാപക്കുടാകൃതെ! ദൈത്യ
കീടാ! രണത്തിനു വാടാ വടിവിൽനീ
കേടററ ധർമ്മം കെടുക്കുന്ന നിൻ ഗള
പാടനംചെയ്യും പടതന്നിലാശു ഞാൻ
അഷ്ടമൂർത്തിപ്രിയനന്ദിനി നിശ്ശേഷ
വിഷ്ടപാധീശ്വരി ശിഷ്ടാഭയങ്കരി
ദുഷ്ടവിനാശിനി പോരിനായിങ്ങിനെ
ധൃഷ്ടതയോടു വിളിച്ചൊരു നിസ്വനം
കേട്ടവൻ ഞെട്ടിയുണർന്നിതു മാളിക
ത്തട്ടിൽക്കിടന്നുറങ്ങീടുന്ന ദാരുകൻ
ഒട്ടേറെയുള്ള ഭയമതുകാരണം
പെട്ടെന്നു ചിത്തം വിറച്ചുകൊണ്ടവൻ

എന്തെന്തിതെന്നതിസംഭ്രാന്തചിത്തനാ
യന്തികെ നില്ക്കുന്ന ദൂതനോടോതിനാൻ
എന്തൊരു ശബ്ദമാണിക്കേട്ടതെന്നുനീ
യന്തരമില്ലാതറിഞ്ഞുവന്നീടണം
ദൈതേയനാഥന്റെ കല്പനയിങ്ങിനെ
ദൂതൻ വടിവോടു കേട്ടാരനന്തരം
ഭീതപ്രഭീതനായുത്തരദ്വാരമ
ങ്ങാതങ്കമോടു കടന്നുനോക്കീടിനാൻ
നന്ദിമഹാകാളനക്ഷണം ദൂതനെ
ച്ചെന്നു കരങ്ങൾ ഞെക്കിപ്പിടിച്ചുടൻ
നന്ദിവെടിഞ്ഞു വലിച്ചിഴച്ചേററവും
വന്നൊരു രോഷേണ താഡനം ചെയ്തുടൻ
പെട്ടന്നു പിന്നെ വലുതായൊരുമര
മുട്ടിയവന്റെ കണ്ഠസ്ഥലമതിൽ
കെട്ടിയിട്ടേററം പരിഹാസവും ചെയ്തു
ദുഷ്ടാരിദൂതനെ വിട്ടയച്ചീടിനാൻ
കണ്ഠസ്ഥലമതിൽ തൂങ്ങുന്ന മുട്ടിയെ
കുണ്ഠതയോടു വലിച്ചുകൊണ്ടായവൻ
അണ്ടർകോൻതന്നെ ജയിച്ചൊരു ദാനവ
കണ്ടകാധീശന്റെ മുന്നിലണഞ്ഞുടൻ
സംഭ്രമംകൊണ്ടും ഭയംകൊണ്ടും ഉൾത്തട
കമ്പം മുഴുത്തുകിതച്ചുകിതച്ചഹോ
വമ്പിച്ച തൻപാപനിദനം ചെയ്തുകൊ
ണ്ടമ്പിൽ കരഞ്ഞു പറഞ്ഞു തുടങ്ങിനാൻ
രക്ഷിച്ചിടേണമെ ശത്രുക്കളിങ്ങിനെ
ശിക്ഷിച്ചടിയനെ ദൈത്യാധിനായക
ദക്ഷരാം ശത്രുക്കളെൻഗളത്തിൽഘന
വൃക്ഷഖണ്ഡം കെട്ടിയിട്ടുവിട്ടീടിനാർ
ശത്രുസൈന്യത്തിന്റെ സംഖ്യയെച്ചൊല്ലുവാൻ
ഇത്രിലോകത്തിങ്കലില്ല വമ്പാക്കുമേ

അത്യന്തവീൎയ്യമദോത്സാഹശക്തിക-
ളൊത്തൊരു വമ്പടതന്റെ നടുവതിൽ
ഐശ്വൎയ്യം മാഹാത്മ്യമേറുന്നൊരു മൂൎത്തി
തത്ര വിളങ്ങുന്നതമ്പോടു കണ്ടു ഞാൻ
കാളിയെന്നാണവൾതന്നുടെ പേരതുപോൽ
കേളിയേറും ഗുണമേറെയുമുണ്ടുപോൽ
കണ്ടാൽ ഭയങ്കരമായിക്കറുത്തുപോൽ
കൊണ്ടൊരു സൌന്ദൎയ്യമുള്ള ശരീരവും
കൊണ്ടൽനിരയോടു പൊന്നങ്ങുരസുന്ന
തണ്ടാർതൊഴും മഹാഭീമവദനവും
ദൃഷ്ടിത്രയമതും ചന്ദ്രകലക്കൊത്ത
ദംഷ്ട്രാകരാളമാം വക്ത്രഗുഹയതും
പെട്ടന്നിളകും ഭയങ്കരജിഹ്വയും
ധൃഷ്ടമായീടുന്നൊരട്ടഹാസങ്ങളും
പാരം തടിച്ചുനീണ്ടുള്ള പതിനാറു
ഘോരഭുജങ്ങളും നാനായുധങ്ങളും
ശൂലവും കുന്തവും വില്ലും ശരങ്ങളും
വേലും ഗദയും മുസുണ്ഡിയും ഖഡ്ഗവും
വട്ടപ്പരിചയും തീക്ഷ്ണകുഠാരവും
ഖട്വാംഗവും മററു ഭീമായുധങ്ങളും
ചട്ടററകോടിദിനേശപ്രകാന്തിയെ
പെട്ടന്നു വെല്ലുന്ന നല്ലൊരു ദേഹാഭയും
ദന്തീന്ദ്രമസ്തകകുണ്ഡലയുഗ്മവും
ചന്തമായ്ക്കെട്ടിവിളങ്ങുന്ന ശോഭയും
ദന്തീന്ദ്രകൃത്തിവസനവും ബ്രഹ്മാണ്ഡ
ഖണ്ഡം നിറയുന്ന കല്ലോലിനികളും
ഭംഗ്യാ വിളങ്ങുന്നൊരംഗനാരത്നമ-
ങ്ങങ്ങു വിളങ്ങുന്നിതത്ഭുതമത്ഭുതം
ഇങ്ങിനെ ദൂതന്റെ വാക്കിനെ കേട്ടുടൻ
മങ്ങാതെ ദാരുകദാനവാധീശ്വരൻ

കഷ്ടമിദ്ദേവിയോടായിപ്പൊരുതുവാൻ
എട്ടമാത്യന്മാരെ വിട്ടാൻ വിശങ്കിതം
സഹൂൺൻ കരങ്കരൻ കൃപാണൻ ജയന്ധനൻ
ബാണൻ മഹാബലൻ ധൂമ്രൻ പരാക്രമി
ധൂമ്രാക്ഷനെന്നു പേരായുള്ള ദാനവൻ
താമ്രാക്ഷനെന്നിവരെട്ടുപേർ മന്ത്രികൾ
കോടികോടിപ്പടകൾക്കുടയോരിവർ
കേടററാരന്തകസന്നിഭന്മാരിവർ
ചാട്ടം കുതിരതേരാനകാലാളെന്നു
കൂട്ടംപടയൊത്തു യാത്രയായീടിനാർ
അപ്പടതന്നുടെ ഗാംഭീര്യമോതുവാൻ
സപ്പാധിനാഥനും കെല്പില്ല നിർണ്ണയം
അപ്പോൾ വിവിധായുധങ്ങളെടുത്തുകൊ
ണ്ടൊപ്പം ഭടന്മാരനേകം പുറപ്പെട്ടു
വാളും പരിചയും കയ്യിലെടുത്തുകാ
ലാളുകളിൽ ചിലർ വന്നു നിറഞ്ഞുതെ
നീളംപെരുത്തൊരു കുന്തവും കൈക്കൊണ്ടു
മേളിച്ചുവന്നു പരന്നു പിന്നെച്ചിലർ
വില്ലും ശരങ്ങളും കയ്യിലെടുത്തുകൊ
ണ്ടുല്ലാസമോടങ്ങു വന്നുചേർന്നാർ ചിലർ
നല്ല ഗദയും ധരിച്ചുകൊണ്ടേററവും
മല്ലനടിച്ചെത്തി മററു പിന്നെച്ചിലർ
പിന്നെച്ചിലർ നല്ല മുൽഗരം കൈക്കൊണ്ടു
ജന്യരസത്തോടു വന്നുചേർന്നീടിനാർ
സൈന്യങ്ങളിൽ ചിലർ ശൂലം ധരിച്ചുകൊ
ണ്ടന്യൂനവേഗേന വന്നങ്ങുചേർന്നതെ
ശക്തിയും കൈക്കൊ മററു ചിലരങ്ങു
നിസ്തുമിച്ചീടിനാരാഹവം ചെയ്യുവാൻ
വിക്രമമോടു കുഠാരം വഹിച്ചുകൊ
ണ്ടാക്രമിപ്പാൻ ചിലരാശു പുറപ്പെട്ടു

ളുമകലന്ന് ചുരികയും കൈക്കൊണ്ട
താമസമെന്നിയെ വന്നു പിന്നെച്ചിലർ
വട്ടപ്പലകയും മുട്ടിവടികളും
കട്ടിത്തമേറുന്ന കല്ലും കവിണയും
ചട്ടററൊരായുധമേവം പലവിധം
പെട്ടന്നെടുത്തു ഭടന്മാർ നിറഞ്ഞുതെ
ആതുംഗപർവ്വതക്കൂടപ്രതീകാശ
മാതംഗപുംഗവകണ്ഠസ്ഥലമതിൽ
ആതങ്കമെന്നിയെ കേറിട്ടിതിസ്മൃത
നാഥവ്രജമങ്ങു വന്നുനിറഞ്ഞുതെ
വായുതൻ വേഗവും തോല്ക്കുംവിധമങ്ങു
പായുംകുതിരകൾ തൻെറ പുറമതിൽ
ആയാസമെന്നിയെ കേറിട്ടനീകനീ
നായകന്മാർ ചിലരങ്ങു വന്നീടിനാർ
ധീരഘനരവസന്നിഭനിസ്വനം.
പാരം മുഴങ്ങുമാറോട്ടം രഥമതിൽ
പാരാതെ കേറിശ്ശരചാപയുക്തരായ്
സൈ്വരം വിളങ്ങിനാരങ്ങു തേരാളികൾ
അയ്മ്പിനാദേവം പരന്നു പുറപ്പെട്ടു
മുമ്പിൽ നടക്കുന്നാനമ്പാടെയൊത്തുടൻ
വയ്മ്പെഴും മന്ത്രിമാരെട്ടുപേരും തദാ
കമ്പംവെടിഞ്ഞു പുറപ്പെട്ടു സത്വരം
സൈന്യങ്ങൾ തിക്കിത്തിരക്കി നടക്കുമ്പോ-
ളന്യോന്യകേയൂരകങ്കണഘട്ടനാൽ
പൊന്നുംപൊടിയതു ചിന്നിച്ചമഞ്ഞൊരാറം
മന്നേരം അംബരം മൂടിച്ചുറഞ്ഞുതെ
ദക്ഷതയേറുന്ന സേനാപതിവ്രജം
രക്ഷിക്കുമാറായിസൈന്യംഭയങ്കരം
തൽക്ഷണം യുദ്ധത്തിനൊരുങ്ങുകൊണ്ട
ദക്ഷാദ്ധ്വരാരാതിനന്ദിനി സസ്മിതം

പിന്നെസ്സുരാർത്തി സൈന്യങ്ങളും ഭൂത
സൈന്യങ്ങളും തമ്മിലുൽക്കടയോധനം
അന്യോപമാനരഹിതം ഭയങ്കരം
അന്യൂനമാകാലമുണ്ടായിതേററവും
ഘോരാസ്ത്രശസ്ത്രങ്ങൾ വർഷിക്കകാരണം
തീരെമറഞ്ഞുപോയാകാശമക്ഷണം
ധീരാട്ടഹാസമതിനാൽ ചെകിട്ടുകൾ
പാരമടച്ചു ജനങ്ങൾക്കശേഷവും
ചുട്ടററ വാളുകൾകൊണ്ടു പരസ്പരം
വെട്ടുകമൂലം കഴുത്തു മുറിക്കയാൽ
പെട്ടന്നൊഴുകും കടുംചോരയാൽ ചളി
മുട്ടോളമായിതു പോർക്കളമായതിൽ
ചത്തുകിടക്കുന്നമത്തഗജങ്ങളാ
മുത്തുംഗപർവ്വതശൃംഗത്തിൽനിന്നുടൻ
കുത്തിയൊഴുകുന്ന ഘോരപ്രവാഹമൊ-
ടൊത്തനദികളെ തത്ര കാണായ്വന്നു
വക്ത്രങ്ങളായൊരു താമരപ്പൂക്കളും
ശസ്ത്രങ്ങളായൊരു മത്സ്യഗണങ്ങളും
ഉത്തമഖഡ്ഗമഹാഹിസംഘങ്ങളും
മുത്തും മണികളും നല്ല ശംഖങ്ങളും
കുന്തളസഞ്ചയശൈവാലജാലവും
ദന്തംകലർന്നൊരു ചർമ്മകൂർമ്മങ്ങളും
തുംഗതുരംഗപ്പടകളായീടുന്ന
ഭംഗനിരകളും ചേർന്നു പലതരം
ചോരപ്പുഴകളൊലിച്ചു ജവമോടു
വാരാശിയിൽച്ചെന്നുചേർന്നിതു തൽക്ഷണം
തുള്ളിത്തുടങ്ങി കബന്ധസ്സഹസ്രങ്ങൾ
ഉള്ളംനടുങ്ങി ഭയമുള്ളവർക്കഹോ
വെള്ളക്കുതിരകൾ ചോരപ്പുഴയതി-
നുള്ളിലകപ്പെട്ടു ചത്തുതുടങ്ങിനാർ

ഭൂതക്കൂട്ടം പിശാചരക്ഷോഗണം
വട്ടമിട്ടങ്ങിനെ ചേർന്നിരുന്നാദരാൽ
വെട്ടുന്ന മാംസങ്ങളും തിന്നുതിമിർക്കയും
പട്ടററ ചോരകുടിച്ചു പുളെക്കയും
ആന്ത്രങ്ങളെ മാലയാക്കി ധരിക്കയും
മാന്തിത്തലച്ചോറെടുത്തു ഭുജിക്കയും
സന്തോഷമുൾക്കൊണ്ടു പാരം ചിരിക്കയും
അന്തകവൈരിസുതയെ സ്തുതിക്കയും
താരേശമൌലിതനുജയാമീശ്വരി
പാരാതെ വേതാളികൾക്കു ഭുജിക്കുവാൻ
സൈന്യമിരുപതുകോടി ദിതിസുത
ന്മാരെക്കൊടുത്തു ശപഥവും രക്ഷിച്ചു
ഭൂതേശനന്ദിനീദേവി കൊടുത്തൊരു
ദൈതേയകോടിപ്പടകളെ തൽക്ഷണം
പ്രീതിയോട് കുക്ഷി നിറയുന്നതുവരെ
വേതാളിതാനും ഭുജിച്ചുതുടങ്ങിനാൾ
കാളീഗണങ്ങളും കുതുകത്തൊടുംഗള
നാളമതിലാന്ത്രമാലയണിഞ്ഞുടൻ
മേളത്തിലപ്പോൾ തലയോട്ടുകൾകൊണ്ടു
താളംപിടിച്ചു തകൃത്തു തുള്ളീടിനാർ
അത്യുഗ്രഭൂതപ്രവരവീര്യംകൊണ്ടു
ചത്തിതു പാരമസുരസൈന്യം തദാ
ഉത്തുംഗഭീതികലർന്നു സുരാരിക-
ളത്തപ്പിലോടിത്തുടങ്ങീ മഹാജവാൽ
നായ്മ്പടകെട്ടുമണ്ടീടുന്നതുകണ്ടു
നായ്‌നൊടും മന്ത്രികൾ സംഭ്രമമെന്നിയെ
അന്യകളേററവും നിഷിച്ചുട്ടത്തുപ
നായ്‌നോടു ഭൂപ്പടയെയകററിനാർ
ചന്ദ്രമാടപ്പോൾ സമസ്തശരീരിയായൊ
രസകനന്ദിനികാളീഭഗവതി

മന്ത്രിപ്രവരരെക്കൊല്ലുവാൻ കോപത്തൊ
ടന്തികമായതിൽ പാഞ്ഞണഞ്ഞീടിനാൾ
കുണ്ഠതവിട്ടു കരങ്കനാം മന്ത്രിതൻ
കണ്ഠപ്രദേശത്തിലീശാനന്ദിനീ
രണ്ടുമൊന്നും മുനയുള്ള ശൂലമതു
കൊണ്ടു താഡിച്ചവൻതന്നെക്കൊലചെയ്തു
പിന്നെ കൃപാണനാം മന്ത്രികുലേശ്വര
ന്തന്നെ കൃപാണമതുകൊണ്ടു തൽക്ഷണം
കൊന്നു ധരണീതലത്തിൽ പതിപ്പിച്ചു
കുന്ദായുധധരാതിനന്ദിനീശങ്കരി
ബാണനെന്നേറെ പ്രസിദ്ധനാം മന്ത്രിയെ
ബാണംപ്രയോഗിച്ചു കൊന്നു മഹേശ്വരി
സഹൃബാണനെക്കൊന്നു മുസലമതുകൊണ്ടു
ഘോണാന്ന് യുദ്ധമദ്ധ്യത്തിലറിയാം
താമ്രനെ താമ്രശല്യക്കൊണ്ടുമക്ഷണം
ധൂമ്രനെ ധൂതചക്രംകൊണ്ടുമാദരാൽ
ധൂമ്രാക്ഷനെ ധൂമ്രകേതുകൊണ്ടും കൊന്നു
വൻമുൽഗരത്താൽ ജയന്ധനൻതന്നെയും
എട്ടുമന്ത്രീശ്വരന്മാരെയുമിങ്ങിനെ
വെട്ടുന്ന പോരതിൽ കൊന്നു മഹേശ്വരി
ഇഷ്ടസഖിയാം ജയലക്ഷ്മിയോടൊത്തു
ഹൃഷ്ടയായ് പോർക്കളംതന്നിൽ വിളങ്ങിനാൾ
താരാധിനായകചൂഡനാം ദേവൻെറ
ചാരുപ്രിയസുതയായൊരു കാളിയും
ദാരുകദാനവൻതാനുമായുള്ളൊരു
ദാരുണസംഗരം കണ്ടുകൊണ്ടാടുവാൻ
അംബരചാരികൾ കൌതുകംപൂണ്ടട-
നംബരത്തിങ്കൽ നിറഞ്ഞുതുടങ്ങിനാർ
അംബുജലോചനനായൊരുദേവനും
അംബുജസംഭവനായ വിരിഞ്ചനും

ഇന്ദ്രനുമഗ്നിയും പ്രേതാധിനാഥനും
ചന്ദ്രനും പാശധരനും നിര്ഋതിയും
കിന്നരനായകൻ താനും സമീരനും
കിന്നരസംഘവും രുദ്രസമൂഹവും
സപ്താശ്വനും യക്ഷസാദ്ധ്യവിദ്യാധര
സിദ്ധാദിഖേചരസംഘങ്ങളൊക്കയും
അത്രിപുലസ്ത്യനഗസ്ത്യൻ ഭൃഗുമുനി
മൈത്രേയമാമുനിജാബാലികാശ്യപൻ
നാരദമാമുനി പവ്വതമാമുനി
ധീരൻ വസിഷ്ഠൻ പുലഹമുനീശ്വരൻ
തുംബുരുവാമദേവൻ മുതലായവ–
രംബരമായതിൽ വന്നു നിരന്നുടൻ
ത്ര്യംബകനായ ഭഗവാൻെറ പുത്രിയാ
മംബികതന്നെ സ്തുതിച്ചുതുടങ്ങിനാർ
കാളകണ്ഠാത്മജേ! ദേവി! മഹേശ്വരീ
കാളീ! മഹാകാളീ! സവ്വലോകേശ്വരീ!
കാളാംബുവാഹപ്രതിമാനവിഗ്രഹേ!
വ്യാളഭൂഷേ! ഭദ്രകാളീ നമോസ്തുതെ
വിദ്യാസ്വരൂപിണി! മായാസ്വരൂപിണി!
ഹൃദ്യസ്വരൂപിണി! ബുദ്ധിസ്വരൂപിണി!
മാദ്യദ്ദിതിസുതനായകനാശന–
പ്രദ്യോഗിനി! ഭദ്രകാളീ നമോസ്തുതെ
സവ്വലോകാവലീപാലനതല്പരെ!
സവ്വഭുവനവശംകരീ! ശങ്കരീ!
സവ്വകമിഷ്ടങ്ങളൊക്കെക്കൊടുക്കുന്ന
ശവ്വാത്മജേ! ഭദ്രകാളീ നമോസ്തുതെ
വന്മഹാശക്തിസ്വരൂപിണീ! സത്യബൊ–
ധിമയാമേയപരബ്രഹ്മരൂപിണി!
വന്മഹാവീൎയ്യപ്രഭാവസമേതയാം
അമ്മേ! ശിവേ! ഭദ്രകാളീ നമോസ്തുതെ

അംഭോജസംഭവനംഭോജലോചനൻ
ശംഭുമുതല്ലുള്ള ദേവകൾ തന്നുടെ
സംപൂർണ്ണതേജസ്സമൂഹസംഭൂതയാം
തമ്പുരാട്ടീ! ഭദ്രകാളീ നമോസ്തുതേ
ഭാരതീ! ഭാർഗ്ഗവീ! ദുർഗ്ഗ! ഭഗവതീ
ഭൈരവി ചണ്ഡികയെന്നു പലതരം
പേരുകളോടു ഭുവനതലങ്ങളിൽ
പാരാതെഴും ഭദ്രകാളീ നമോസ്തുതെ
വിശ്വങ്ങളുള്ളതിലൊക്കയുമേററവും
വിശ്രുതശ്രീവിക്രമാന്വിതെ ചണ്ഡികെ
വിശ്വസൃഷ്ടിസ്ഥിതിസംഹാരകാരിണി!
വിശ്വേശ്വരീ! ഭദ്രകാളീ നമോസ്തുതെ
ലോകമാതാവേ! കൃപാമൃതശീതളേ!
ലോകവന്ദ്യേ! സമസ്തൈശ്വര്യഭാസുരെ
ലോകസ്വരൂപിണി! ലോകമായെ! ദേവി!
ലോകപ്രിയെ! ഭദ്രകാളീ നമോസ്തുതെ
ആകാരസംയുതേ പ്യാകാരവർജ്ജിതെ!
ആശ്രയേപ്യാശ്രയഹീനേ! മഹേശ്വരി!
സംഭൂതസംയുതെ! സംഭൂതവർജ്ജിതെ!
ശംഭുപ്രിയെ! ഭദ്രകാളീ നമോസ്തുതെ
സൽഗുണെ! നിർഗ്ഗുണോഹങ്കാരസംയുതെ!
നിത്യാനഹംകൃതെ! സൂക്ഷ്മസ്വരൂപിണി!
സുന്ദരഭൂരിമൂർത്തെ! വൃഷഭധ്വജ-
നന്ദിനി! ശ്രീഭദ്രകാളീ നമോസ്തുതെ
ശയെ ഭക്ത്യാ ഭജിക്കുന്നവരുടെ
ശങ്ങളൊക്കെക്കളയും മഹേശ്വരി!
ശിതാഖിലൗഘേ! പ്രണയസ്വരൂപിണി!
ശിവേ! ശ്രീഭദ്രകാളീ നമോസ്തുതെ
ധിപ്രണാശിനി! ദേവി! മഹാമോഹ
ാധവിനാശിനി! ദ്രോഹദോഷാപഹേ!

വ്യാധിവിനാശിനി! ശ്രോത്രിയസഞ്ചയാ-
രാധിതെ! ശ്രീഭദ്രകാളീ നമോസ്തുതെ
ബ്രഹ്മമഹാനന്ദചാരുസ്വരൂപിണി
ബ്രഹ്മഗോരക്ഷണോന്നിദ്രേ! ശിവാത്മജേ
ബ്രാഹ്മണവത്സലേ! ധർമ്മൈകതല്പരെ!
ബ്രാഹ്മിമഹാഭദ്രകാളീ നമോസ്തുതെ
കുംഭികുംഭാകാരസൽകുചശോഭിതെ!
കുംഭികുലേശ്വരകുണ്ഡലമണ്ഡിതേ!
കുംഭീന്ദ്രമന്ദപ്രയാണെ! മഹാഗുണ-
സമ്പൂരിതെ! ഭദ്രകാളീനമോസ്തുതെ
ചന്ദ്രികാമഞ്ജുളമന്ദസ്മിതെ! പൂർണ്ണ-
ചന്ദ്രബിംബാകാരചാരുജ്ജ്വലാനനേ!
ചന്ദ്രചൂഡാക്ഷിസമുത്ഭവേ! സജ്ജനാ-
നന്ദപ്രദേ! ഭദ്രകാളീനമോസ്തുതെ
സൂര്യകോടിപ്രഭാതുല്യപ്രഭോജ്ജ്വലേ!
സൂര്യചന്ദ്രാനലാകാരവിലോചനേ!
ആര്യാഖിലാകാരയുക്തെ! മഹാവീര്യ
ശൌര്യാന്വിതെ; ഭദ്രകാളീ നമോസ്തുതെ
ഉദ്ധൂതനീലകാളിന്ദീജലസ്നിഗ്ദ്ധ
മുഗ്ദ്ധശിരോരുഹേ! കാളമേഘപ്രഭേ!
ശുദ്ധാശയാന്തക്കരണസ്ഥിതെ! കാളി
സിദ്ധാർച്ചിതെ ഭദ്രകാളീ നമോസ്തുതെ
ബന്ധുജീവാധരേ! വിദ്വജ്ജനസ്തുത
ബന്ധുരവിസ്തീർണ്ണകീർത്തിവ്രജാന്വിതെ!
ബന്ധമോക്ഷപ്രദേ! ദേവി! മഹാത്ഭുത
ബന്ധുയുക്തേ! ഭദ്രകാളീ നമോസ്തുതെ
ഫാലസ്ഥലസ്ഥവിശാലവിലോചനേ!
ബാലാമൃതാംശുകെ! ലോലാസിമസ്തകെ!
നീലകണ്ഠപ്രിയനന്ദിനി! സൽപുണ്യ-
ലീലാഞ്ചിതെ! ഭദ്രകാളീ നമോസ്തുതെ

ജ്യേഷ്ഠായതഭുജവല്ലീസമന്വിതേ!
ദംഷ്ട്രാചതുഷ്ടയരാജദ്വരാനനേ!
ശിഷ്ടാവനോദ്യതേ! ദേവി വിനാശിത-
ദുഷ്ടവ്രജേ! ഭദ്രകാളീ നമോസ്തുതേ
സ്ഥൂലതുജദണ്ഡമണ്ഡലോദ്യന്മഹാ
ശൂലഖഡ്ഗാശുഗകാർമ്മുകാദ്യായുധേ
നീലമരതാമണിച്ഛായെ! മഹാമുണ്ഡ
മാലാധരേ! ഭദ്രകാളീ നമോസ്തുതേ
കംബുകുലോത്തമകണ്ഠഗളസ്ഥല (കംബുകുലോത്തമ)
ലംബിതകൽഹാരകഞ്ജാദിമാലികേ!
അംബുദശ്യാമളോരസ്സേ! ലസൽ പക്വ
ബിംബാധരെ: ഭദ്രകാളീ നമോസ്തുതേ
ഹസ്തികുലോത്തമകുംഭപലാവിത
വിസ്തൃതശ്രോണീവിരാജമാനേ! ശിവേ!
സ്വസ്തനിഷേവ്യേ! സമസ്തഭൂതവ്രജ
സ്വസ്തിപ്രദേ! ഭദ്രകാളീ നമോസ്തുതേ
അഞ്ചിതപീവരശ്രീമൽകടീതട
ചഞ്ചലകാഞ്ചനകാഞ്ചീവിരാജിതേ!
വാഞ്ഛിതരംഭസുഷുമോരു! സൽഭാഗ്യ
സഞ്ചയെ! ശ്രീഭദ്രകാളീ നമോസ്തുതേ
സൌവർണ്ണകാഹളീജംഘാവിരാജിതേ!
സൌവർണ്ണരത്നവിഭൂഷണഭൂഷിതേ!
സൌവർണ്ണപത്മപരാവതേ! നിർജ്ജിത
ദേവ്യാർണ്ണവേ! ഭദ്രകാളീ നമോസ്തുതേ
ആപാദചൂഡമതിരമ്യവിഗ്രഹേ!
ശ്രീപതിബ്രഹ്മാദിദേവൌഘവന്ദിതേ!
ആപന്നസന്താർത്തിഹാരിണീ നിശ്ശേഷ-
പാപാവഹേ! ഭദ്രകാളീ നമോസ്തുതേ
ചാപബാണാസിഖട്വാംഗാദി ധാരിണീ!

ചാരുസർവ്വാംഗി! ചരാചരനായികേ!
ചാതുര്യമാധുര്യഗാംഭീര്യശാലിനി!
ചാമുണ്ഡികേ! ഭദ്രകാളീ നമോസ്തുതേ
പത്മപലാശസമാനവിലോചനേ!
പത്മാനനപാദപാണിദ്വയോജ്വലേ!
പത്മാസനാർച്ചിതപാദേ! വിനാശിത-
ഛത്മശീലേ! ഭദ്രകാളീ നമോസ്തുതേ
ഖണ്ഡിതനിശ്ശേഷശാത്രവസഞ്ചയേ!
മണ്ഡിതഭൂതലചക്രേ! മഹേശ്വരീ
ചണ്ഡികേ! ചാരുശരന്നിശാനായക-
മണ്ഡലാസ്യേ! ഭദ്രകാളീ നമോസ്തുതേ
വേതാളവാഹനേ! ഭൂതാളിസംയുതേ!
പാതാളഭൂതലസ്വർഗ്ഗാദിനായികേ!
മാതംഗകുണ്ഡലേ! മാഹാത്മ്യവാരിധേ!
മാതഃ ശിവേ! ഭദ്രകാളീനമോസ്തുതേ
കൂളീഗണങ്ങളെ വാഹനമാക്കീട്ടു
കേളിയാടുന്നോരു വിശ്വൈകനായികേ!
കേളികലർന്നോരു കാളീ! കളായാളി
കാളപ്രഭേ! ഭദ്രകാളീ നമോസ്തുതേ
നാളീകചാരുതരാലാപശാലിനീ
നാളീകലോചനേ! നാനാഗുണോജ്ജ്വലേ!
നാളീകബാണാരിനന്ദിനീ! ഭൂതേന്ദ്ര
പാളീയുതേ ഭദ്രകാളീ നമോസ്തുതേ
വിശ്വാസമേവുന്ന സജ്ജനേഷ്ടപ്രദേ!
വിശ്വജനവന്ദ്യപാദസരോരുഹേ!
വിശ്വേശന്ദിനീ! നിത്യമനുഷ്ഠിത-
വിശ്വരക്ഷേ! ഭദ്രകാളീ നമോസ്തുതേ
ഖണ്ഡിതദൈത്യപടസമൂഹേ! സുര
മണ്ഡലപൂജിതേ! മർത്ത്യനിഷേവിതേ!

പണ്ഡിതമാമുനി സംഘരക്ഷാകരി
ചണ്ഡികെ! നിത്യം നമോസ്തുതെ ശങ്കരി!
അന്തണന്മാരങ്ങശേഷവും സേവിച്ചു
സന്തതം കൂപ്പുന്ന ദേവി! മഹേശ്വരി
അന്ധകാരാതിപ്രതിമലിലാന്വിതേ!
ചന്തമേവം ഭദ്രകാളി നമോസ്തുതെ
ഉദ്ധതശത്രുവിനാശനകാരിണി!
യുദ്ധവിഹാരൈകലോഭസമന്വിതെ!
ഹസ്തീന്ദ്രകുണ്ഡലേ! നിത്യം ഭവതിക്ക
ഹസ്തങ്ങരം കൂപ്പിനമസ്കരിച്ചീടുന്നു
ഇത്രിലോകത്തിങ്കലുള്ളവർ തന്നുടെ
ശത്രുവായുള്ളോരു ദാരുകദൈത്യനെ
പുത്രമിത്രാദികളൊടൊരുമിച്ചാശു
ചിത്രവീര്യേ! ജയിച്ചാലും മഹേശ്വരി
ദുഷ്ടനായുള്ളോരു ദാരുകദാനവൻ
ചെയ്യുന്നുപദ്രവം കാരണം
കഷ്ടമടിയങ്ങളെല്ലാം സുരപുരം
വിട്ടുപതുങ്ങുന്നു ശൈലഗുഹകളിൽ
യജ്ഞം ധരണിയിലില്ലാത്തകാരണം
യജ്ഞഭാഗം ഭുജിക്കുന്ന ഞങ്ങരംക്കഹോ
ചിന്തിക്കിലിലില്ലൊരു ജീവനോപായവും
എന്തിനിചെയ്യതും ലോകത്രയേശ്വരി!
ആയതുകൊണ്ടു മഹാദേവി ലോകൈക-
നായികെ! കാളീ! കലാവതീ! ശങ്കരി
ന്യായമായ് ഭദ്രം തരേണമേ ഞങ്ങരംക്ക
മായെ! ശിവേ! ഭദ്രകാളീനമോസ്തുതെ
ഇന്ദ്രാദിദേവകരം ഭക്തിയോടിങ്ങിനെ
വന്ദിച്ചു നന്നായ് സ്തുതിച്ചോരനന്തരം
ഇന്ദുമൌലിപ്രിയപുത്രിയെ മാമുനി

വൃദ്ധന്മാം കൂപ്പിസ്തുതിച്ചുതുടങ്ങിനാർ
കീർത്തിയെഴും കൃഷ്ണസോദരിയായൊരു
കാർത്ത്യായിനീ ദേവി കാരുണ്യവാരിധീ
മൂർത്തികൊണ്ടംബരമൊക്കെ നിറഞ്ഞവ-
ളോർത്തീടിലങ്ങുന്നുതന്നെയാണംബികെ

ചണ്ഡനിസുംഭസുംഭന്മാരെയും പണ്ടു
ചണ്ഡനേയും പിന്നെ മുണ്ഡാസുരനെയും
മണ്ഡലാഗ്രംകൊണ്ടു യുദ്ധാങ്കണമതിൽ
ഖണ്ഡിച്ചതങ്ങുന്നുതന്നെയാണംബികെ

രക്തബിന്ദുക്കളിൽനിന്നു ജനിച്ചോരു
ശക്തരാം ദൈത്യസഹസ്രത്തെയും ക്ഷണാൽ
രക്തബീജാഭിധൻതന്നെയും കൊന്നതു
രക്താക്ഷിയങ്ങുന്നുതന്നെയാണംബികെ

ഉദ്ധതനായ മഹിഷാസുരന്റെ
മൂർദ്ധാവിലുഗ്രത്രിശൂലത്തിനാലുടൻ
കുത്തിപ്പൊളിച്ചതിൻമീതെ വസിച്ചതും
സത്യമാമങ്ങുന്നുതന്നെയാണംബികെ

ചെട്ടനുദാസീനനായിട്ടും ക്ഷേത്രജ്ഞനെ
ദൃഷ്ടിമാത്രംകൊണ്ടു വിഷ്ടപമൊക്കെയും
സൃഷ്ടിച്ച മായാഭഗവതിയായതും
ചട്ടറ്റൊരങ്ങുന്നുതന്നെയാണംബികെ!

പണ്ടു പാലാഴിയെ മന്ദരപർവ്വതം
കൊണ്ടു സുരാസുരനായകസഞ്ചയം
കൊണ്ടുപിടിച്ചു കടയുമ്പൊഴയ്മ്പിനാ-
ടുണ്ടായതങ്ങുന്നുതന്നെയാണംബികെ!

പത്മാസനസ്ഥയായ് പിന്നെക്കുതുകേന
പത്മം കരത്തിലിളക്കിപ്പുളക്കവെ
പത്മനാഭന്തന്നെ നന്നായ് വരിച്ചോരു
പത്മയുമങ്ങുന്നുതന്നെയാണംബികെ!

കണ്ടുതൊഴുതിട്ടു വിധാതാവുതന്നുടെ
കണ്ണുകളാം നാലിലും വക്ത്രങ്ങളാം നാലിലും
കൊണ്ടാടിമേളിച്ചു വാഴുന്ന വാണിയും
രണ്ടല്ലതങ്ങുന്നുതന്നെയാണംബികേ!
ഭംഗ്യാ കരംകൊണ്ടു വീണവായിച്ചീടും
സംഗീതദേവതയായ മാതംഗിയും
മങ്ങാതെ മാനസേ പാർത്തിടുമ്പോൾ പുകൾ
പൊങ്ങുന്നൊരങ്ങുന്നുതന്നെയാണംബികേ!
ദക്ഷപ്രജാപതിതന്നുടെ പുത്രിയാം
ത്ര്യക്ഷപ്രിയാരതീദേവിതാനും ശിവേ!
അക്ഷീണശക്ത്യാ ഭുവനങ്ങളൊക്കയും
രക്ഷിക്കുമങ്ങുന്നുതന്നെയാണംബികെ!
പിന്നെക്കുലാചലനായകൻതന്റെയും
കന്നൽക്കുഴൽമേനതന്റെയും പുത്രിയായ്
മന്നിൽ പിറന്നു ഹരാർദ്ധാംഗവും വാങ്ങി
മിന്നുന്നതങ്ങുന്നുതന്നെയാണംബികേ!
മംഗളശ്രീവിഷ്ണുപാദം കഴുകുവാൻ
ഭംഗ്യാ വിരിഞ്ചകമണ്ഡലൂൽഭൂതയായ്
ഗംഗാധരന്റെ മുടിയിൽ വിളങ്ങുന്ന
ഗംഗയുമങ്ങുന്നുതന്നെയാണംബികേ!
ഏവമുദാരമഹാത്ഭുതവൈഭവ
മാവോളമുള്ളോരു ലോകൈകനായികേ!
ദേവീ! കൃപാനിധേ! ഭദ്രകാളീ! മഹാ
ദേവലലാടവിലോചനസംഭവേ!
ദുർഘടസംസാരഘോരാർണ്ണവമതി-
ന്നക്കരക്കയ്മ്പോടു ഭക്തജനങ്ങളെ
വ്യക്തം കടത്താൻ കടത്തുകാരത്തിയാന്
പാക്കും ശിവേ! ഭദ്രകാളീ മഹേശ്വരീ!
ഞങ്ങൾക്കു മാനസമായതിലെപ്പൊഴും

തുംഗമാം ഭീതിയെ ചേൎത്തുകൊണ്ടങ്ങിനെ
മങ്ങാതെ വാഴുന്ന ദാരുകദൈത്യനെ
ഗംഗാധരാത്മജേ! കൊന്നീടവേണമെ
കായും കനികളും മണ്ണുമിലകളും
വായുവും തിന്നു തപസ്സുചെയ്തേററവും
വായുവൎഷാതപമൊക്കെസ്സഹിച്ചഹോ
കായം മെലിഞ്ഞു വസിക്കും മുനിഗണം
വാക്കുകൊണ്ടും ക്രിയകൊണ്ടും മഹേശ്വരി
പാൎക്കിലുൾക്കാമ്പുകൊണ്ടുമൊരിക്കലും
ആൎക്കുമൊരപ്രിയംചെയ്യുമാറില്ലെന്ന
ദോഷ്ക്കല്ലെറിവുണ്ടു സൎവ്വലോകത്തിനും
നെല്ലുകൾകൊയ്തുകൊണ്ടങ്ങുപോകുംവിധൌ
തെല്ലുവഴിയിൽ കൊഴിഞ്ഞതെടുത്തുടൻ
മെല്ലെച്ചില മുനിമാർ ഭുജിച്ചീടുന്നു
കല്യാണരൂപിണി! കാളകണ്ഠാത്മജേ!
കള്ളമതല്ലഹോ പിന്നെച്ചിലർ പച്ച-
വെള്ളംകുടിച്ചുജീവിക്കുന്നു സന്തതം
പിന്നെച്ചിലരിലതിന്നു കിടക്കുന്നു
ധന്യേ! ചിലർ ഫലാഹാരം കഴിക്കുന്നു
മററുചില മുനിപുംഗവന്മാരഹോ
ചെററുകിഴങ്ങു ഭുജിച്ചു കിടക്കുന്നു
ചൊല്ലാംരദോലൂഖലികൾ ചിലർ പിന്നെ
മെല്ലെന്നു കേളശ്മകുട്ടരായിച്ചിലർ
ഒന്നും ഭുജിക്കാതെ വാഴുന്നിതു ചിലർ
പിന്നെച്ചിലർ മഹാപാരാൎത്ഥികളഹോ
സ്ഥണ്ഡിലത്തിങ്കൽ കിടക്കുന്നിതു ചിലർ
തിണ്ണമുത്താനബാഹുക്കളായിച്ചിലർ
കണ്ണുകൾ മോളിലേക്കാക്കീട്ടനാരതം
[illegible]പതിയോടു നില്ക്കുന്നിതു ചിലർ

ഇങ്ങിനെയുള്ളൊരു ഘോരതപസ്സുകൊ
ണ്ടംഗങ്ങളൊക്കെച്ചടച്ചോരു ഞങ്ങളെ
തെല്ലുമൊരാവശ്യമില്ലാതെ കണ്ടഹോ
വല്ലാതുപദ്രവിച്ചീടുന്നു ദാരുകൻ
ദുഷ്ടനാം ദാരുകകിംകരസംഘങ്ങളും
ചുട്ടുപൊട്ടിക്കുന്നു പർണ്ണശാലാവ്രജം
നട്ടുവളർത്തോരു വൃക്ഷഗണങ്ങളെ
വെട്ടിമുറിച്ചുകളയുന്നിതൊക്കയും
അങ്കത്തിൽവെച്ചു മുനിമാർ വളർക്കയാൽ
ശങ്കയില്ലാതുള്ളോരേണക്കിടാങ്ങളെ
ഹുങ്കാരമോടു പിടിച്ചാശു ദാരുക
കിങ്കരന്മാർ തച്ചുകൊല്ലുന്നു ദൈവമേ!
യജ്ഞശാലാവ്രജം തല്ലിത്തകർക്കുന്നു
യജ്ഞപാത്രങ്ങളെത്തച്ചുടക്കുന്നതെ
യജ്ഞാർത്ഥമായ പശുക്കളെ ഖണ്ഡിച്ചു
വിജ്ഞാനരൂപിണീ! തിന്നുന്നിതായവർ
കെല്ലോടഹോ യജ്ഞവേദിയിൽ കാഷ്ഠിച്ചു
തുപ്പുന്നു; തല്ലുന്നു യാജകന്മാരെയും
ഘോരവർഷിക്കുന്നിതഗ്നികുണ്ഡങ്ങളിൽ
പാരം ശവങ്ങളിട്ടീടുന്നു സന്തതം
എട്ടുദിഗന്തവും പൊട്ടുമാറുച്ചത്തിൽ
അട്ടഹസിച്ചും ഹസിച്ചും തകർത്തഹോ
ചാട്ടറിട്ടുമുടജാങ്കണദേശത്തു
ദുഷ്ടരവർ കളിച്ചീടുന്നു സന്തതം
നിന്ദിച്ചിടുന്നിതു ദുഷ്ടർ മഹാമുനി
വൃന്ദങ്ങളെക്കട്ടുവാക്കുകൊണ്ടെപ്പൊഴും
ചെന്നു തപോധനപത്നീഗണങ്ങളെ
സന്ദേഹമെന്യേ ഹരിക്കുന്നിതീശ്വരി!
താടിക്കുചെന്നു പിടിച്ചു മുനികളെ
താഡിച്ചിടുന്നിതു സന്ദേഹമെന്നിയെ

ആടലെന്യേ ബ്രഹ്മചാരിഗണങ്ങളെ
പ്പാടെ മുടിക്കുന്നിതെന്തു ചെയ്യാവതും
നല്ല കുളങ്ങളും കിണറുകളെന്നിവ
കല്ലുകൾകൊണ്ടു മൂടീടുന്നിതൊക്കയും
മെല്ലെത്തണലുകൊടുത്തു വഴികളിൽ
ഉല്ലാസമുൾക്കൊണ്ടു നില്ക്കും മരങ്ങളെ
വേരോടുകൂടിപ്പറിച്ചുകളയുന്നു
ദാരുണദാരുകകിംകരസഞ്ചയം
ചാമയും നല്ലവരിയും തിനകളും
ള്ളമകലർന്നോരുശാലിജാലങ്ങളും
ആമോദമോടെ വിളഞ്ഞുനിന്നീടുന്ന
ഭൂമിയെച്ചുട്ടു വെണ്ണീറടിക്കുന്നഹോ
ഏററമുപദ്രവമേവം പലതരം
അററം വെടിഞ്ഞു ചെയ്തിട്ടുണ്ടു പണ്ടഹോ
ചൊററം മടിക്കാതുപദ്രവിച്ചീടുന്നു
തെററന്നു ഞങ്ങളെ ദൈത്യരിക്കാലവും
ചിക്കന്നതുകൊണ്ടു ദുഷ്ടദൈത്യവ്രജ
മൊക്കെക്കൊല ചെയ്തു സാമ്പ്രതം ഞങ്ങളെ
നൽകൃപയോടുരക്ഷിച്ചുകൊള്ളേണമെ
ഭക്തപ്രിയെ! ഭദ്രകാളി! ഭവാത്മജെ!
ദേവാദിനായകൻ താൻ മുതലായൊരു
ദേവസംഘങ്ങളും സിദ്ധഗണങ്ങളും
ഏവം പുലസ്ത്യാദിതാപസശ്രേഷ്ഠരും
ദേവിയെക്കൂപ്പിസ്തുതിച്ചോരനന്തരം
ഭക്തേഷ്ടദായിനി ഭദ്രൈകരൂപിണി
മുക്തിപ്രദായിനി മോഹവിനാശിനി
വ്യക്താനഭിവ്യക്തരൂപിണിയാം പര–
ശക്തിമഹാകാളിസർവ്വലോകേശ്വരി
കാരുണ്യപീയൂഷവാരിധി ചണ്ഡികാ
പാരം പ്രസാദിച്ചു ദേവമുനികളെ

ചാരുസരസകടാക്ഷങ്ങളെക്കൊണ്ടു
നേരൊടെല്ലാരെയുമാശ്വസിപ്പിച്ചുടൻ
കാലാനലജ്വാലചിന്തിച്ചിതവന്ന
ശൂലത്തെയും മഹാഭീമചാപത്തെയും
കോലാഹലത്തോടു ബാണഗണത്തെയും
ചാലെ ഭയങ്കരവക്രഖഡ്ഗത്തെയും
ചക്രഗദാദിയാം മററുള്ളോരായുധ
ചക്രങ്ങളേയുമതിജവത്തോടഹോ
തൃക്കൈകളെക്കൊണ്ടെടുത്തുവിളങ്ങിനാൾ
വിക്രമവാരിയായമഹേശ്വരി
വേതാളിതന്നുടെ ഘോരമായുള്ളോരു
പാതാളതുല്യമാം വക്ത്രത്തിൽനിന്നുടൻ
ഭൂതലവാസികൾ കേട്ടു ഞെട്ടുംപടി
ജാതങ്ങളാം ചണ്ഡചണ്ഡാരവങ്ങളും
ഭൂതപ്രവരപ്രകരപിശാചികാ
പ്രേതശ്വഗൃധ്രാസൃഗാലാദിതന്നുടെ
ആത്തുംഗഭൈരവാരാവങ്ങളുമപ്പോ
ഴാതങ്കമെന്നിയെ വർദ്ധിച്ചിതേററവും
കാളകണ്ഠപ്രിയനന്ദിനീ ശങ്കരീ
നാളീകസംഭവസേവിതാ ചണ്ഡിക
നാളീകലോചനനാരദാദിസ്തുതാ
കാളീഭഗവതീ കാരുണ്യവാരിധി
വിശ്വാസമോടു ഭജിക്കും ജനങ്ങൾക്ക
വിശേഷ്ടദാനവും ചെയ്യും മഹേശ്വരി
ഐശ്വര്യമുഖ്യസമസ്തഗുണങ്ങളാൽ
ആശ്ചര്യദായിനി വിദ്യാസ്വരൂപിണി
ക്ഷീണമകന്നു വിളിച്ചുവിട്ടും ചെവ
ഞാണൊലിഘോഷവും ഭേരീനിനാദവും
ഘോണേൻ വർദ്ധിച്ചുവന്നതു കാരണം

ക്ഷോണീതലങ്ങൾ കുലുങ്ങിച്ചമഞ്ഞുതെ
വാരിധിയേഴും കലങ്ങിച്ചമഞ്ഞുതെ
പാരം ഗിരികൾ കുലുങ്ങിച്ചമഞ്ഞുതെ
വാരിജജാതൻ പരുങ്ങിച്ചമഞ്ഞുതെ
ഘോരാരാരവമിതു വാച്ചോരുകാരണം
രുദ്രനെക്കാളതിരൌദ്രഭാവത്തോടു
അദ്രീന്ദ്രജാപതി നന്ദിനീ ശങ്കരീ
ഭദ്രകാളീ ഭക്തസർവ്വാർത്തിഹാരിണീ
ഭദ്രമായീവണ്ണമങ്ങു വിളങ്ങിനാൾ
മംഗളമായോരു കാളീകഥാമൃതം
ഭംഗിയോടിങ്ങിനെ ചൊല്ലന്നാരനന്തരം
തുംഗമായുള്ളോരു ഭക്തി മനമതിൽ
തിങ്ങുന്ന തത്തയുമപ്പോളടങ്ങിനാൾ.

ഇതി ഭദ്രോല്പത്തിപ്രകരണേ
തൃതീയ പാദം സമാപ്തം.



# ഭദ്രോല്പത്തി

## ചതുൎത്ഥപാദം.

ഉദിതരസമധുരമണിധരമഹിഷിലാളിക്ക
കോമനത്തത്തക്കിടാവേ! വരികെടൊ
തവമധുരതരവചനമഖിലദുരിതാപഹം
താപപ്രണാശനം തത്വബോധപ്രദം
തെളിവിനൊടു സരസമിതു കേട്ടിട്ടു ഞങ്ങൾക്കു
തെല്ലുമേ തൃപ്തിവരുന്നില മാനസേ
അഴകിനൊടു ശിവജയുടെ ചരിതമതു കേൾക്കുകി
ലാൎക്കുമതിയിൽ മതിയെന്നു തോന്നിടും
ചതുരതരമസുരവരനിധനമായോധനേ
ചണ്ഡികചെയ്ത ചരിത്രമശേഷവും
പറക പറകഴകിനൊടു പരമപുരുഷാൎത്ഥദം
പാപപ്രണാശനം കാളീപരാക്രമം
സകലജനവിപുലതരവിസ്മയദായകം
സാമ്പ്രതമിങ്ങു വൈകുന്നു കേട്ടീടുവാൻ
അമിതരസഭരമൊടിതിയുവതിജനമേററവും
ആദരവോടു പറഞ്ഞോരനന്തരം
മദനമദമഥനനുടെ മഹിഷിമഹിതാദരം
മാനിക്കുമോമനത്തത്തയും ചൊല്ലിനാൾ
ഭവജലധിഭവ വിവിധഭയനിവഹഭഞ്ജനം
ഭദ്രപ്രദം ഭദ്രകാളീകഥാമൃതം
പറവനഹമിനിയുമതു പരമകുതുകം പൂണ്ടു
പാരാതെ കേൾക്കുവിൻ നിങ്ങളെല്ലാവരും
ദനുതനയകുലമകുടഘടിതപദനായോരു
ദാരകദാനവൻ ദാരുണവിക്രമൻ

മഹിതതരമതിയും അതിബലവുമിയലുന്നൊരു
മന്ത്രിപ്രവരരെക്കൊന്നോരു വാർത്തയും
വടിവൊടടനിടിയുമടിപെട്ടമടവിലേററവും
വയ്മ്പിച്ച ഭൂതേശകോലാഹലത്തെയും
പിതൃപരിവൃതനായയുടെ വികടഗ്ഗണനാദവും
പിന്നെയും പിന്നെയും കേട്ടോരനന്തരം
കരളിലതികഠിനതരമരിശഭരവും പൂണ്ടു
കാഞ്ചനസിംഹാസനത്തിൽ നിന്നേററുടൻ
അസിമുസലപരശുശിതവിശിഖവിശിഖാസനാ
ദ്യായുധചക്രമെടുത്തു മഹാജവം
സകലജനജനനിയൊടു സപദി പടവെട്ടുവാൻ
സന്നദ്ധനായിപ്പുറപ്പെട്ടു സാദരം
മതിമുഖികൾ മകുടതടമഹിതമണിമൌലികൾ
മന്ത്രദായമുപദേശിച്ചു ഗൂഢമായ്
മതിബലവുമതിബലവുമുടയശിവാവ്രജം
മാന്യങ്ങൾ സൈന്യങ്ങളെന്നിവയൊത്തുടൻ
തദനുബഹുതുരഗയുതതരളിതപതാകാഢ്യ
താളദ്ധ്വജമാം പെരും തേരിലേറിനാൻ
മുടിയിലുടനണിയുമണിമകുടമതിൽ മുട്ടുന്ന
മുത്തലക്കായുള്ളവെള്ളക്കുടകളും
പൊടിപടലമകലുവതിനഴകിനൊടു വീശുന്ന
പൊന്പിടിയിട്ടോരു വെൺചാമരങ്ങളും
അഴകിനൊടു പലനിറവുമുടയൊരുപതാകക-
ളാടിക്കളിക്കുന്ന പൊന്നിൻ കൊടികളും
ഭയദഘനഘനനിനാദസദൃശഗംഭീരമാം
ഭേരിപണവാദിവാദ്യനിർഘോഷവും
കുതിരഗജമിവകളുടെ കൊടിയൊരുനിനാദവും
കൊമ്പും കുഴലും വിളിക്കുന്ന നാദവും (ശബ്ദ
ഇവ പലതുമഴകിനൊടു ചേർന്നു ദാരുകൻ
ഇന്ദ്രാരിയുദ്ധത്തിനായ്പ്പുറപ്പെട്ടുടൻ

ഒനജമതിവിതതരമുത്തരഗോപുര–
ദ്വാരം തുറന്നു പുറത്തെഴുന്നീറങ്ങിനാൻ
തടവകലുമമിതമദതരളതുരംഗങ്ങളാം
തള്ളിവിലക്കം തരംഗദ്വ്രജങ്ങളും
മഹിതതരമലകളൊട്ടു സദൃശതനു ചേരുന്ന
മത്തമാതംഗതിമിംഗലവ്യൂഹവും
പട്ടപടഹപണവമുഖവിവിധവാദ്യങ്ങൾതൻ
പാരിച്ച ഗംഭീരഘോരനിർഘോഷവും
സരസഭടകരകലിതവിവിധശസ്ത്രാന്യോന്യ
സംഘട്ടജാഗ്നിയാം ബാഡവവഹ്നിയും
വീരവൊടിവകലരുമൊരു വിപുലബലസാഗരം
വേതാളഭൂതപ്പടയോടെതൃത്തുതെ
കുപിതതരഹൃദയമൊട്ടു നിശിതതരകുന്തങ്ങൾ
കൊണ്ടു കുത്തിക്കുടർമാല ചാടിക്കയും
അനലശിഖചിതരമതിവികടശൂലങ്ങൾകൊ
ണ്ടാഞ്ഞുകുത്തീട്ടുടൻ നെഞ്ഞുതകർക്കയും
കരകലിതനിശിതകരവാളങ്ങളെക്കൊണ്ടു
കണ്ഠത്തിൽ വെട്ടിത്തലതെറിപ്പിക്കയും
ബഹുലബലമുടയപടവില്ലുവലിച്ചെയ്തു
ബാണങ്ങളാൽ ഗളനാളമറുക്കയും
തടിയുടയവടികൾ ഗദമുസലമിവകൊണ്ടാഞ്ഞു
തല്ലിത്തലയും തടിയും തകർക്കയും
കുടിലദൃഢനിശിതനഖവികടദംഷ്ട്രാദികൾ
കൊണ്ടാഞ്ഞുമാന്തിക്കടിച്ചുപൊളിക്കയും
തടവകലുമഹിതശരശൂലാദിയെച്ചിലർ
തഞ്ചത്തിൽനിന്നു തകർത്തുകളകയും
വരനികരവിവിധതരശസ്ത്രങ്ങളേറ്റുടൻ
പാരിൽച്ചിലർണ്ടു ചത്തുമലക്കയും
അധികമധുരുധിരമത്തു കുടുകുടെയൊടിക്കയും
അംഭോധിയൊക്കയും നന്നായ് ചുമക്കയും

നവപിശിതരുധിരമതിരുചിയൊടു ഭുജിക്കയും
നന്ദിച്ചുകളികൾ കൂത്താടിയാക്കയും
വിരവിനൊടുസുരയുവതികുലമഥ മരിച്ചോരു
വീരപുരുഷരെച്ചെന്നു വരിക്കയും
അസുരവരകുലവുമഥ ഭൂതങ്ങളും തമ്മിൽ
അത്യന്തഘോരമായിത്ഥം തുടങ്ങിനാർ
നലമൊടതുപൊഴുതിലതിബലഭരമെഴും ഭൂത
നായകന്മാർ ചെന്നു യുദ്ധം തുടങ്ങിനാർ
വിരവിനൊടു വിരുതുടയകുണ്ഡോദരൻ ഭൃംഗി
വീരഭദ്രൻ മഹാകാളൻ മഹോദരൻ
ഉരുബലമതിയലുമൊരു നന്ദികേശൻ മുതൽ
കളുള്ളോരുഭൂതപ്രധാനികളക്ഷണം
സമരമതു സപദി ബത ചെയ്കയാൽ ദൈത്യ
സൈന്യങ്ങൾ ചത്തുതുടങ്ങീ മഹാജവം
മനതളിലമിതതരഭയമൊടസുരപ്പട
മങ്ങിത്തുടങ്ങീ നിലവിളിച്ചോററവും
പടകൊടിയകെട്ടതിയൊടു പെടിച്ചുടൻകെട്ട
പായുന്നതുകണ്ടു കോപിച്ചു ദാരുകൻ
ഉലകഖിലമുടനടിയൊടിളകിമറിയുന്നമ
ട്ടുഗ്രാട്ടഹാസമുഴക്കിസസംഭ്രമം
പടുതയൊടുതടുതി ബഹുകഠിനമടരാടുവാൻ
പല്ലും കടിച്ചുടൻ പാഞ്ഞടുത്തീടിനാൻ
നവസലിലധരവിതതിമഴകൾ പൊഴിയുംവ
നാരാചജാലങ്ങൾ തൂകിത്തുടങ്ങിനാൻ
അഥ സകലജനനിഹരതനവബഹുവേഗ
ട്ടാദിതേയാരീന്ദ്രനോടു പൊരുതിനാൾ
വിപുലരഥതലനിലയനായ ദൈത്യേന്ദ്രനും
വേതാളികാഗളേ മേവുന്ന കാളിയും
അതുപൊഴുതിലമിതതരമിരുവരും തങ്ങളി
അത്യന്തഘോരമാം യുദ്ധം തുടങ്ങിനാർ

കേളിലഥ മുതിരുമൊരു കോപേന ദാരുകൻ
കാളീഭഗവതിതന്നോടു ചൊല്ലിനാൻ
പടയതിനു പടുതതവ പരിചിലുണ്ടെങ്കിലോ
പായാതെ നീ നില്ലുനില്ലു മഹാരാജ്ഞേ!
കൊടിയബലമുടയ മമ മന്ത്രിപ്രവരരെ
കൊൽകയാലേററം വലുതായിടുന്നു നീ
പരിചൊടിതു പറക തവ മായാപ്രയോഗമോ
പാരം വിചിത്രമായൊരിന്ദ്രജാലമോ
തവ വിപുലകരയുഗളശക്തികൊണ്ടല്ലിതു
നാരിമാർക്കുണ്ടോ ഭുജബലമോർക്കിൽ
കരയുഗളബലമധികമങ്ങുണ്ടതെങ്കിലോ
കാണേണമെന്നോടു തെല്ലു പോർചെയ്യു നീ
കനിവിനൊടു യുവതികളവധ്യമാരാകയാൽ
കർണ്ണവും നാസയും ഛേദിക്കുവൻ തവ
കുപിതമതി ദിതിജപതി പരമിതി പറഞ്ഞുടൻ
കോടിയായ് കോടിയായ് കോരിച്ചൊരിഞ്ഞുതേ
അതിനിശിതശരനികരമതു സകലവും ജവാ
ലസ്ത്രങ്ങളെക്കൊണ്ടു ഖണ്ഡിച്ചിതീശ്വരി
അഥ സകലഭുവനമതുമഴകിലെരിയും വിധം
ആഗ്നേയമസ്ത്രം പ്രയോഗിച്ചു ദാരുകൻ
ബഹുജവമൊടതു ബഹളദഹനകീലോല്ലസൽ
വാഡവാസ്ത്രത്താൽ നശിപ്പിച്ചിതീശ്വരി
ദിതിജകുലപതി തദനുപരുഷതരവായവ്യ
ദിവ്യാസ്ത്രമയ്ന്നോടയച്ചിതു തൽക്ഷണം
പടയിലഥ പൊടിവിതറിവീശുന്ന കാററിനെ
പർവ്വതാസ്ത്രത്താൽ തടുത്തു മഹേശ്വരി
അഖിലജനനയനസുഖമതിജവാമറക്കന്നോ_
അന്ധകാരാസ്ത്രം പ്രയോഗിച്ചു ദാരുകൻ
അതു സകലജനജനനി മഹിതമിഹിരാസ്ത്രമെ_
യ്തന്തവേഗം നശിപ്പിച്ചിതൊക്കെയും

പടനടുവിലഥ ദിതിജപതി വിവിധ സർപ്പങ്ങളാം
പാഞ്ഞടുക്കുന്നോരു നാഗാസ്ത്രമെയ്തതെ
ഗളദമിതഗരളഭരഭയദമതഹിവ്രജം
ഗാരുഡാസ്ത്രംകൊണ്ടു ഭക്ഷിച്ചു ചണ്ഡിക
മദതരളവിപുലതരകരിനികരമെത്തുന്ന
മാതംഗമസ്ത്രം പ്രയോഗിച്ചു ദാരുകൻ
സിതസടകളുടയകൊടുഹരിഘടയടുക്കുന്ന
സിംഹാസ്ത്രമെയ്തു ഖണ്ഡിച്ചിതീശ്വരി
തിറമൊടഥ ദിതിജപതി സൈംഹികേയാസ്ത്രമാ
തീക്ഷ്ണപ്രഭാസ്ത്രേണ ഖണ്ഡിച്ചിതീശ്വരി
മഹിതതരമഹിഷഗണമനവധിയെതൃക്കുന്ന
മാഹിഷമസ്ത്രം പ്രയോഗിച്ചു ദാരുകൻ
മദനരിപുസുതസപദി മഹിതഉരഗാസ്ത്രേണ
മാഹിഷാസ്ത്രത്തെശ്ശമിപ്പിച്ചു സാദരം
വികടശിതകുടിലരദമൃഗപതികളെത്തുന്ന
വിഖ്യാതസൈംഹാസ്ത്രമെയ്തിതു ദാരുകൻ
ശമനപുരശമനസുതതദനുശരഭാസ്ത്രോഗ്ര
ശക്തിയാൽ ഖണ്ഡിച്ചു സൈംഹാസ്ത്രമക്ഷണം
അതുപൊഴുതിലമിതബലമുടയദിതിജാധിപൻ
ആഗ്നേയമസ്ത്രം പ്രയോഗിച്ചു സത്വരം
നലമൊടതു നളിനഭവഹനനതയാം ചണ്ഡിക
നാകുലാസ്ത്രംകൊണ്ടു ഖണ്ഡിച്ചു തൽക്ഷണം
പതിപ്പിനൊടു ഗിരിനികരമുടനുടനെ വീഴുന്ന
പർവ്വതാസ്ത്രത്തെ പ്രയോഗിച്ചു ദാരുകൻ
പടിവിനൊടു ഗിരിനികരമടരൊടു പൊടിക്കുന്ന
വജ്രാസ്ത്രമെയ്തു ഖണ്ഡിച്ചു ചണ്ഡിക
അതു സമയമസുരവരനികരപതി ദാരുക
നാസുരാസ്ത്രത്തെ പ്രയോഗിച്ചു സംഗരെ
അമിതബലമുടയഹരസുതവിഭാവോടാസുര
മസ്ത്രം തടുത്തിതു ദൈവാസ്ത്രശക്തിയാൽ

അസുരകുലപരിവൃഢനും അഖിലജനനായികയും
അന്നാശു ചെയ്തോരു ദിവ്യാസ്ത്രസംഗരം
സകലമിഹ പറവതിനു പണിപണിയാകിലോ
സ്രഷ്ടാധിനാഥനും കെല്പാകയില്ലഹോ
ദിതിജകുലമകുടമണി പിന്നെയും മറ്റുള്ള
ദിവ്യാസ്ത്രജാലങ്ങൾ തൂകിത്തുടങ്ങിനാൻ
ബഹുലതരമവസകലമഴകൊടധികാത്ഭുത്
ബ്രഹ്മാസ്ത്രശക്ത്യാ നശിപ്പിച്ചു ശങ്കരീ
അഥ ദിതിജപതികമലഭവനഴകൊടേകിയോ
രത്യുഗ്രബ്രഹ്മദണ്ഡമെടുത്തുതെ
മഹിതതരനയുഗളമതു മന്നി ചിന്തിച്ചു
മാന്യമാമായതങ്ങാഞ്ഞതറിഞ്ഞീടിനാൻ
സുരതതികളും ധരണിസുരനികരവും മുനിസംഘങ്ങളും
നൃഷ്ഠാഭമാമതു കണ്ടു പേടിച്ചുടൻ
സലിലഭവഭവനഖിലഭയഹരണനാകുമാ
സാക്ഷാൽ പിതാമഹൻതന്നെ സ്തുതിച്ചുതെ
ജയനിഖിലജഗദധിപ! സകല ജനനായക!
ജന്തുവ്രജോല്പത്തിഹേതോ ജയ ജയ
കളകനകകമലതലവസതികവിമാതൃതൻ
കാന്തനായുള്ളോരു ശാന്താശയപ്രഭോ
സരസിജഹനിലയജനസകലജനവന്ദിത
സച്ചിദാനന്ദസ്വരൂപിൻ നമോസ്തുതേ
അതിരഭസമുലകഖിലമെരിപൊരികിലും ഭവ
ദത്യുഗ്രദണ്ഡമിതണ്ഡപ്രദാഹകം
അപരിമിതഭയദതരതേജസ്സുമുജ്ജ്വലം
അപ്രതികാരം ശമിപ്പിക്കണം ഭവാൻ
അഖിലജനഹൃദയതലനിലയന ധരിക്കണ
മല്ലെങ്കിൽ ഞങ്ങളെല്ലാം നശിക്കും വിഭോ
ഉഹരിഞ്ഞുബഹുകതങ്ങജനമരണനിഖിലാഖില
[illegible]

അവനിസുരകുലമതിനൊരാദിയാം ദൈവമേ
ആമ്നായമെല്ലാമറിയുന്ന ദൈവമെ
ബഹുലമദമെഴുമസുരതിലകനു കൊടുത്തൊരീ
ബ്രഹ്മദണ്ഡംകൊണ്ടു ലോകം മുടിക്കൊലാ
നിഖിലജഗദധിപതതിനികരപരിപാലക
നിത്യം നമോസ്തുതെ നിത്യം നമോസ്തുതെ
തദനുജലഭവനുടയമബന്ധമാം ദണ്ഡവും
താന്നിതു തെല്ലൊന്നു മന്ദപ്രഭാവമായ്
പുരദഹനസുതയുമഥ പോർക്കളം വിട്ടങ്ങു
പോയർദ്ധയോജനയോളം മഹാജവാൽ
അവിടമതിലഴകിനൊടുമധിവസിച്ചാദരവു
മായോധനശ്രാന്തി പോക്കിനാളീശ്വരീ
ദുരിതഭരശമനകരി തദനു കാത്യായനീ
ദുഷ്ടനാശിനി ദുർഗ്ഗാഭഗവതീ
മദനയമപുരദഹനതനയയുടെ സന്നിധൌ
മന്ദമെഴുന്നള്ളിനിന്നരുൾചെയ്തിതെ
അയി! വിപുലസുകൃതമയിസുതനു മമ പുത്രിനീ
യ്യായോധനാങ്കണമെന്തിപ്പൊഴാം വിട്ടതും
നിഖിലദിതിതനയപതി ദാരുകൻ തന്നുടെ
നിഗ്രഹോപായമതു ഞാനിന്നു കാട്ടുവൻ
മഹിതതനജനസുരവരനിവനുപരമാത്ഭുത
മന്ത്രയുഗ്മം കൊടുത്തിട്ടുണ്ടു മുന്നമേ
അമിതബലമുടയരിപുവരനിവനെ വെല്ലുവാ-
നായതറിയാതെ സാധിക്കയില്ലഹോ
ഇവനുടയ മഹിഷി ബഹുഗുണവതി മനോദരി-
ക്കീരണ്ടു മന്ത്രവും രൂപമുണ്ടാക്കകിൽ
കളവൊടഹമവളുടയനികടഭുവി ചെന്നുടൻ
കാൎയ്യം കരസ്ഥമാക്കിക്കൊണ്ടു പോരുവൻ
പുനരരിയമനുയുഗളമിതു വിപുലവിക്രമെ

പുത്രികെ ഞാനുപദേശിക്കുവൻ തവ
അഴകിനൊടു ഭവസുതയൊടുടനിതി കഥിച്ചയ്നൊ
ടങ്ങെഴുന്നള്ളിനാൾ ദുൎഗ്ഗാഭഗവതി
ധനരഹിതധരണിസുരദുഹിതൃവേഷം പൂണ്ടു
ധന്യാസുരേന്ദ്രപുരമകം പൂകിനാൾ
അവിടമതിൽ വിലസുമൊരു ധനികഭവനങ്ങളിൽ
അയ്യമിരന്നു നടന്നു തുടങ്ങിനാൾ
ദിതിജകുലപതി മഹിഷിമയസുതമനോഹരീ
ദീനയാമാദ്വിജകന്യയെക്കണ്ടുടൻ
കരളിലതികരുണയൊടുമവനിസുരനാഥന്റെ
കന്യകാ തന്നോടു ചൊല്ലിനാളിങ്ങിനെ
മണികനകമമലതരവസനമിതിലെന്തൊന്നു
മാന്യേ! ഭവതിക്കു നൽകേണ്ടതിന്നു ഞാൻ
സകലമതുമവനിസുരകുലതിലകകന്യകേ!
സാദരം നൽകുവൻ ചൊല്ലുകെല്ലാം ശുഭേ!
മഹിതതരഗുണമുടയമയദുഹിതൃഭാഷിതം
മാനിച്ചു കേട്ടരുൾചെയ്തിതു ദുൎഗ്ഗയും
അയി! വിമലസകലഗുണഗണനിലയമേ! പര
മാദിതേയാരീന്ദ്രവല്ലഭേ! കേൾക്കെടോ
കനകമണിവിമലതരവസനമിതിലൊന്നുമെ
കാമിതമില്ലമേ കാമിനീരത്നമേ!
കനകമണിവസനമിവബലരഹിതയായെരെൻ
കൈത്താരിൽനിന്നു ചോരരല്പം ഹരിച്ചിട്ടും
അമിതസുഖമനവരതമഴകിൽലഭം മുക്തി
യല്ലാതമറ്റൊന്നിലില്ല കാമം മമ
മരണഭവഭയഹരണകരണമുക്തിപ്രദം
മന്ത്രദ്വയം നീയ്യറിയുന്നുണ്ടുപോൽ
വിരവൊടിതു തരിക മമ വിമലകുശലത്തിനാം

വീരനാം ചെല്ലതിതൻെറ ജയത്തിനും
സുതനുഗണമണിയുമണിമാലികേ! നീ കണ്ടു
സുത്രരക്ഷാത്മമീ മന്ത്രങ്ങൾ നൽകമേ
മധുരമൊഴീ! പരമൊരുപനഴകൊട്ടു ജപിക്കന്ന
മന്ത്രം ഫലിക്കയില്ലെന്നു നിർണ്ണയം
അധികമൃതുകഴിപതിനു പലരതു ജപിക്കുകി
ലാത്രു ഫലിപ്പിട്ടും മന്ത്രമതു ദൃഢം
ഭയദതരസമരഭുവിവിവശതയെഴും നിൻെറ
ഭർത്താവിനാത്രു ജയം ഭവിച്ചീടുവാൻ
മഹിതതരഗുണമുടയമന്ത്രയുഗമിതാദരാൽ
മാന്യേ! ജപിക്കണം നമ്മളിരുവരും
സപദി ഭഗവതിയുടയകപടമൊഴിയൊക്കയും
സത്യമതെന്നു ധരിച്ചു മനോദരി
മയതനയമന്ത്രയുഗമതഴകൊടുപദേശിച്ചു
മായാഭഗവതിക്കായാസമെന്നിയെ
മനതളിരലമിതരസമധ ഭുവനമാതാവു
മന്ദസ്മിതം ചെയ്തുടൻചെയ്തു പിന്നെയും
മന്ത്രയുഗമിതതിവിജനമതിലഴകിൽ വാണൊരാൻ
മന്ദം ജപിക്കവാനൊന്നെഴുന്നള്ളിനാൾ
മദനരിപുതനയയുടെ നികടമതിൽ വന്നുടൻ
മന്ത്രയുഗമുപദേശിച്ചു ശ്രദ്ധമായ്
കലുഷഹരമന്ത്രയുഗളമതു ബത ജപിക്കയാൽ
കാളുന്ന വീര്യ്യേണ കാളീഭഗവതി.
സമരധരയതിൽ മരുവുമസുരപതിയോടേറെ
സത്വരമസ്ത്രങ്ങൾ വർഷിച്ചിതേററവും
കൊടികതിരകൊടിയരഥമിവയറുപൊടിയാക്കിട്ടു
കൊന്നിതു സുതനെ ക്രൂരശരങ്ങളാൽ
ബഹുലബലമുടയശിവതനയതദനന്തരം

ബ്രഹ്മാണ്ഡത്തെയും നിഷ്ഫലമാക്കിനാൻ
അസുരപതിനിശിതശരനികരമേറ്റേറ്റവു-
മാർത്തനായ് പോർക്കളം വിട്ടങ്ങു മണ്ടിനാൻ
തളരുമൊരുമതിതളിരിലമിതഭയവുംപൂണ്ടു
താന്തനായിങ്ങനെ ചിന്തതുടങ്ങിനാൻ
മഹിമതരമുടയവിധിവിരവിനൊടു തന്നൊരു
മന്ത്രോപായം ശത്രുഹസ്തത്തിലായ് ദ്രുതം
അഖിലരിപുശമനമിതു ജലജഭവാണ്ഡമി-
തെല്ലെങ്കിലിങ്ങിനെ നിഷ്ഫലമായ്വരാ
ഭവനമതിവിരു പൊഴുതിലതിജവമണഞ്ഞുടൻ
ഭാര്യയോടൊന്നു ചോദിക്കുന്നുണ്ടു ഞാൻ
മനതളിരിലിതു പലതു മഴകൊടു നിനച്ചുടൻ
മന്ദിരം പ്രാപിച്ചു മന്ദം മഹാസുരൻ
ശശിധവളശയനമതിലഴകൊടു ശയിക്കുമ
ശാരികാവാണിയോടിങ്ങിനെ ചൊല്ലിനാൻ
വിമലനവകമലമിഴികുലതിലകമേ! ശുഭേ!
വിശ്വൈകസുന്ദരി! കേൾക്ക മനോദരി!
മമ മഹിഷി പറക രസമൊടഹമുപദേശിച്ച
മന്ത്രമന്യനുപദേശിച്ചിതോ ശുഭേ!
തദനു നിജദയിതനുടെ വചനമതു കേട്ടവൾ
തത്ത്വമായ് ചൊല്ലിനാൾ വൃത്താന്തമൊക്കെയും
ഭയമൊടഥ ദിതിജപതി പരവശനതായ്ത്തെല്ലു
ഭാവംപകർന്നു പറഞ്ഞുതുടങ്ങിനാൻ
കപടവിധികളിലധികപടുതയതു കൂടുന്ന
കാളി നിന്നെ കഷ്ടമയ്യോ ചതിച്ചിതോ
മഹിമയെഴുമവനിസുരതനയയായ് വന്നവൾ
മൽപ്രാണനെല്ലാം ഹരിച്ചുപോയീടിനാൾ
കനകരുചിരുചിരതനു മമ നിയതമാരഞ്ഞു!

കല്പാവസാനമിതായെന്നറികനീ
മദനരിപുനിടിലതടനയനമതിൽ നിന്നവൾ
മദ്ധ്യത്തിന്നുതാനുണ്ടായി നിശ്ചയം
മനസി മമ മരണഭയമിഹകണവുമില്ലഹോ
മാന്യേ! ജനിച്ചവർ ചാകാതിരിക്കുമോ
മയനുടയമണിഭവനമതിലുടനകംപുക്ക
മന്ദമെന്യേ സുഖത്തോടു വസിക്ക നീ
മമ മനസിരസമതിനുപരമനുമരിക്കൊലാ
മാന്യേ! മനോദരി! വൃത്തമിദം ധ്രുവം
ഇവ പലതുമസുരപതിദയിതയൊടു ചൊല്ലുമ്പോ
ഴീശപരീവാക്യേനഘോരഭൂതാദികൾ
അധികതരമരിശമൊടു മസുരപതി പട്ടണ
മാഞ്ഞാശു തല്ലിത്തകർത്തു തുടങ്ങിനാർ
പ്രമഥപതിതതിയുടയകഠിനകരതാഡനാൽ
പ്രാകാരജാലം പൊടിഞ്ഞിതു സർവ്വവും
വിപുലതരപരിഘമണിമയധവളഹർമ്മ്യാദി
വീഥികൾ മാണിക്യതോരണശ്രേണികൾ
ചപലമിഴിനിരയുടയചത്വരലീലാസ്ഥലീ
ചന്ദ്രശാലാവലീധാരാഗൃഹാദികൾ
ഉഡുപധരതനയയുടെ വികടപരിവാരങ്ങൾ
ഊക്കോടു തല്ലിത്തകർത്തുതുടങ്ങിനാർ
മധുരഫലകുസുമദളതതികളിടതിങ്ങുന്ന
മന്ദാനിലാന്ദോളിതോദ്യാനവൃന്ദവും
കനകമയകമലഗണവിമലകളഹംസാദി
കാന്ത്യാ വിളങ്ങുന്ന പത്മാകരങ്ങളും
വിരവിനൊടു വിപുലതരബലഭരമെഴുന്നോരു
വേതാളഭൂതാളി നഷ്ടമാക്കീടിനാർ
സുരപുരിയൊടെതിരുപൊരുതുമഴകൊഴുകിടും ഹേമ

ഐശ്വൎയ്യാട്ടഹാസാദിനഷ്ടമായൊക്കയും
കനകമണിരചിതനവസിംഹാസനങ്ങളും
കാളും പ്രഭയുള്ള കേളിശൈലങ്ങളും
പൃഥുലതരപരിഘലസമഭുജയുഗമെഴും ഭൂത
പാളികളൊക്കെയും കത്തുതുടങ്ങിനാർ
ശിശിരതരജലമുടയകൂപങ്ങൾ തോട്ടകൾ
ശില്പീന്ദ്രശാലകൾ ശസ്ത്രാസ്ത്രശാലകൾ
വടിവുടയസുരഭവനതതികൾ ഗോശാലകൾ
വാരണശാലകൾ സൈന്ധവശാലകൾ
അമരപുരശിഖരമതിലുരസുമൊരു ഗോപുരം
അന്യമായീടുന്ന ധന്യസ്ഥലങ്ങളും
ഭവദഹിതപടവികടവിക്രമംകൊണ്ടാശു
ഭസ്മമായങ്ങു നശിച്ചിതു സൎവ്വവും
തെളിവുടയനിജനഗരം വിദ്ധ്വംസസങ്കടം
തെല്ലും സഹിക്കാ(പ്പാ,നരുതാഞ്ഞു ദാരുകൻ
അപ്പൊഴുതിലചലമതിമയസൃതതടഞ്ഞീട്ടും
ആശുതേരേറി പുറപ്പെട്ടു പോരിനായ്
ദിതിജപതിയുടയതലമേൽപ്പടിയിൽപ്പരം
ദീനതയാംപട്ടിഘട്ടിതമായ് തദാ
കനകമണിഗണഖചിതരുചിതരുചിരരഥ കേതുവും
കാരണംകൂടാതെ വീണിതു ഭൂമിയിൽ
കഠിനതരഹൃദയമെഴുമസുരനുടെവാമമാം
കണ്ണും ഭുജവും ചലിച്ചു പാരം തദാ
കുറുനരികൾ കഴുനിരകൾ ഇവകളുടെ ശബ്ദവും
ക്രൂരമായേറവും കേൾക്കായി വന്നതെ
ദുരിതനിധിദിതിജവരനികരപതി ദാരുകൻ
ദുൎല്ലക്ഷണമിവനോക്കാതെ പോയിനാൻ
തരളതരജധിനദിയൊഴുകുമൊരു പോക്കളും
തന്നിലകംപുക്കു യുദ്ധംതുടങ്ങിനാൻ

അതിനിശിതശരനികരമമരരിപുനായക
നാശുവേതാളിതൻ മെയ്യിലെയ്തീടിനാൻ
വിപുലഭുജനസുരപതിസമരമതിലക്ഷണം
വീഴ്ച്ചവന്നീടാതെ തൂകീ ശരങ്ങളെ
ഉരുബലമുടയദിതിസുതകുലവരന്നുള്ളി-
ലുത്സാഹമേററവുമുണ്ടായിതക്ഷണം
ബലമുടയപുരമഥനസുതയുമതിഘോരമായ്
ബാണങ്ങളേററവും തൂകിത്തുടങ്ങിനാൾ
അവരുടയനിശിതശരശസ്ത്രസംഘങ്ങളാൽ
ആശകൾ പത്തും മറഞ്ഞിതു തൽക്ഷണം
ഉദിതരസമിവരുടയമഹിതരണമീവിധം
ഉണ്ടായിതുപത്തും രണ്ടും ദിനമഹോ
ഭയദഭുജബലമുടയദിതിജവരരെത്തദാ
ഭക്ഷിച്ചു വേതാളി ലക്ഷം ദിനംപ്രതി
അമരവരരതുപൊഴുതിലതുലമിതുസംഗര
മാശ്ചര്യ്യമാൻകൊണ്ടേററം പുകഴ്ത്തിനാർ
കലഹമതിലമിതരുചികലരുമൊരു നാരദൻ
കണ്ണടക്കാതിതു കണ്ടുനിന്നീടിനാൻ
അതുപൊഴുതിലസുരപതിരിപുനിധമായതി
നബ്ജഭൂദണ്ഡം കരത്തിലെടുത്തീടിനാൻ
കരമനിറയുമരിശമെഴുമസുരപതിതന്നുടെ
കയ്യിൽനിന്നായതു വീണിതപ്പോൾ ഭുവി
അതുസമയമമിതതരമാശ്ചര്യ്യമോടുട
നാദിതേയാരീന്ദ്രനിങ്ങിനെ ചൊല്ലിനാൻ
മമ മഹിതകമലഭവദണ്ഡം തടുത്തനിൻ
മായാപ്രയോഗം വിചിത്രമിതെത്രയും
ശാതപരമുടയതവഗളതലമറക്കുവാൻ
ശക്തിദണ്ഡത്തിനാൽ ശക്തിപെരുത്ത ഞാൻ
വടിവിനൊടുചെവിയുമിഹവിപുലതരനാസയും
വാളെടുത്താശു ഞാൻ വെട്ടിമുറിക്കുവൻ

ക്ഷുഭിതതരഹൃദയമൊടു തവ കുചയുഗത്തെ ഞാൻ
ക്ഷുദ്രക്ഷുരപ്രണങ്ങൾകൊണ്ടു മുറിക്കുവൻ
ബലമുടയൊരഹമരികെ കാരാഗൃഹസ്തംഭ
ബദ്ധയാം നിന്നെ ദണ്ഡത്താലടിക്കുവൻ
പടുതപരമുടയൊരഹമുദധിയൊടു സന്നിഭൻ
ചലചലത്തൊടൊക്കമൊക്കിന കാളിനി
അമിതമദമുടയകരിവരസദൃശനോക്കന്നൊ-
നാടിൻപിടപോലെയാകുന്ന കാളിനി
കരികരടിദളനപടുമൃഗപതിയതാണഹം
കാളികേ! നീ മൊയിൽപെണ്ണുതന്നെ ശഠേ!
അറിയണമിതഴകിനൊടു കാളികേ! നോന്തമ്മി
ലന്തരമൊട്ടില്ല ചിന്തിച്ചിടും വിധൌ
ഇവ പലതുമഥ പറയുമസുരപതിയോടേവ
ഇന്ദുചൂഡന്തൻെറ പുത്രി ചൊല്ലീടിനാൾ
മതികുറയുമസുരവരമതിമതിവികത്ഥനം
മാനമേറുന്നവൎക്കൊക്കിലു യോഗ്യമോ
ഇനതനയഭവനമതിലരികിൽ മരുവുന്നനീ
യിനിയും ജീവനിലിച്ഛിച്ചിടുന്നിതൊ
ചതുരമിതു ചതുരമിതു തവ ചരിതമോൎക്കുകിൽ
ചാഞ്ചല്യമില്ലപഹാസ്യമല്ലോ ദൃഢം
വിഷദഹനനടയശിഖപറിട്ടുഹരിച്ചോരു
വൃക്ഷം നശിക്കാതിരിക്കുമോ ചൊൽക നീ
സരസിരുഹഭവനനുടെ വരനികരമത്തനായ്
സാമ്പ്രതമേവം വലുതായിടുന്നു നീ
മദതരളഹൃദയമൊടു പലതരമബദ്ധങ്ങൾ
മന്ദനാകുന്ന നീ ചൊല്ലുന്നതില്ലയോ
മദനരിപുകമലഭവഹരിവിജയകാരണം
മാമകം ഘോരം ത്രിശൂലം ധരിക്ക നീ
അധികഭയനിധിനിഹതഹയനിഹതണപ്രായ
നായോരു നിൻ കാൎയ്യമെല്ലാം ചിന്തൊല്ലാ!

ദ്വിജവര! ശൃണു ഭഗവതിയിതഴകിലരുളിച്ചെയ്തു
നീരന്ധ്രരോഷാന്ധ്രമാനസയായ് തദാ
ബലമുടയദിതിജപതികരപതിതമായൊരാ
ബ്രഹ്മദണ്ഡമെടുത്തീടിനാളാദരാൽ
വിരവിനൊടുഹരതനയ മഹിതമതുകൊണ്ടാഞ്ഞു
വേഗാൽ പ്രഹരിച്ചു ദൈത്യാധിനാഥനെ
പരമശിവതനയയുടെ ഘോരപ്രഹരേണ
പാരമഴിഞ്ഞൊരു സന്ധിബന്ധത്തോടും
അമരരിപുനികരപതി കിടുകിടെ വിറച്ചീട്ടു
ആശയത്തോടും രണം വിട്ടു മണ്ടിനാൻ
പിതൃനികരപതി ശമനരാഗയയുമവന്തന്റെ
പിന്നാലെ ചെന്നു വേതാളീഗളസ്ഥയായ്
അവനിതലമതിലഖിലമതിജവമോടൊട്ടന്നൊ–
രാദിതേയാരാതിതന്നെപ്പിടിക്കുവാൻ
തരളതരമദമുടയവേതാളി കാളിയെ
ത്തൻഗളംതന്നിൽ എടുത്തു മണ്ടീടിനാൾ
പടുതപെടുമസുരപതി ഝടിതി ഭയമുൾക്കൊണ്ടു
പാതാളമായതിൽ ചെന്നൊളിച്ചീടിനാൻ
ഭുജഗവരഭുവനമതിലസുരപതി ചെന്നതാ
ഭൂതിഭൂഷന്തന്റെ പുത്രി കണ്ടീലഹോ
നലമൊടഥ ശിവതനയവിപുലനയനത്രയം
നൽവശത്തും തദാ സഞ്ചരിപ്പിച്ചുടൻ
അധികതരമരിശമൊടുമവനിതലമായതി
ലത്യുഗ്രഖഡ്ഗം തറച്ചുനിന്നീടിനാൾ
കനിവുടയശിവതനയദിതിജകുലനാഥനെ
കാണായ്കകൊണ്ടു ചിന്തിച്ചുതുടങ്ങിനാൾ
ജലഹൃദയനവനാഴകിലെങ്ങോട്ടു പോയിതോ
ജാതകമ്പമവനെങ്ങൊളിച്ചാനഹോ
അമരരിപുനിധനമിതുചെയ്യാഞ്ഞിലേററമി
യ്യായാസമൊക്കെയും നിഷ്ഫലമായിമെ

ചിതമൊടിഹ ചതിയുടയദിതിജപതിനിഗ്രഹം
ചെയ്യാതെ താതനോടെന്തു ചൊല്ലേണ്ടു ഞാൻ
ജനകനുടെ വചനമതു ചെയ്യായ്കകാരണാൽ
ജാതം നമുക്കിഹ മന്ദാക്ഷമേററവും
തിറമൊടതിവിമലജനവിപുലതരസങ്കടം
തീൎക്കാത്തൊരെന്നുടെ ജന്മവും നിഷ്ഫലം
ഇവനുടയനിധനമതിനെന്തുചെയ്യേണ്ടുഞാ-
നീവണ്ണമീശ്വരി ചിന്തിച്ചിട്ടംവിധൌ
വടിവിനൊടു ഗഗനമതിലഴകിലശരീരമാം
വാക്യം മനോഹരം കേൾക്കായി തൽക്ഷണം
കലുഷനിധിദിതിജപതിപാതാളമായതിൽ
കള്ളനൊളിച്ചിരിക്കുന്നുവെന്നിങ്ങിനെ
ഇളയമതിധരതനയസരസമശരീരവാ
ക്കിങ്ങിനെ കേട്ടിട്ടു തോഷരോഷാകുലം
കൊടിയജവമൊടു കപടമുടയൊരസുരേന്ദ്രനെ
കൊല്ലുവനെന്നുറച്ചീടിനാളീശ്വരി
സരസമഥ ചതുരുദധിനടുവിലെഴുമൂഴിയിൽ
സൎവ്വവും തന്റെ നാവങ്ങു പരത്തിനാൾ
തരണിയെയുമസിതകചതിമിരമതിനാലാശു
തൽക്ഷണം മൂടീട്ടു രാത്രിയാക്കീടിനാൾ
ജ്വലദളികനയനഭവവിപുലതരപാവക
ജ്വാലയെക്കൈത്തലംകൊണ്ടു പൊത്തീടിനാൾ
അതുപൊഴുതു ഗഗനമതുമവനിയതുമൊക്കയും
അന്ധകാരാക്രാന്തമാക്കിനാളീശ്വരി
അവനിതലമതിലഖിലമഴകിനൊടതിങ്ങുന്നൊ-
രന്ധകാരം കണ്ടു ദാനവാധീശ്വരൻ
കരാനടുവിലസിതതരതിമിരമിയലുരാത്രി
കാലമായെന്നോൎത്തു കാലപ്രചോദിതൻ
ഭുവനപതിതനയയുടെ ജിഹ്വാസ്ത്രമായ
ഭൂതലം പ്ലാവിച്ചു വിശ്രമിച്ചാൻ ജളൻ

മനതാരിലിളക്കമൊരുരസമൊടസുരേശ്വരൻ
മത്തനായിത്തരം ചിന്തുതുടങ്ങിനാൻ:—
കഠിനതരബലമുടയൊരെന്നെയെങ്ങെങ്ങുമേ
കാണാഞ്ഞു മൂഢയാമായവൾ പോയിനാൾ
പരിഘസമമമവിപുലഭുജബലമതോർത്തിട്ടു
പാരം ഭയപ്പെട്ടൊളിച്ചാളവൾ ദൃഢം
രണധരണിവലയമിദമമിതഭടവാഹാദി
രക്തൗഘസിക്തമായ് രക്തമായ്ത്തീർന്നതെ
ഇവിടമതിലിളക്കമൊരുരസമൊടുകളിക്കുവാ—
നിനു നന്നെന്നും നിനച്ചു ദൈത്യാധിപൻ
ഭവ്യഹിതവിപുലതരവിതതരസനാസ്ഥലേ
ഭവ്യൻ വസിച്ചു കളിച്ചുതുടങ്ങിനാൻ
നലമൊടുടനുപൊഴുതിലഖിലജഗന്നാഥതൻ
നാവു ചുളുക്കെച്ചുരുക്കിത്തുടങ്ങിനാൾ
അമരരിപുപരിവൃഢനതുസമയമം ബത
നത്യന്തമന്തികത്തിങ്കലായ്ത്തീർന്നതെ
ജിതസകലസുരതിലകനികരനാം ദൈത്യനെ
ജിഹ്വയാൽ മേല്പോട്ടെറിഞ്ഞിതപ്പോൾ ശിവ
തരളതരഹൃദയമൊടുമഥ സപദി സംഭ്രമാൽ
താഴത്തു വീഴുന്ന ദാനവാധീശനെ
കരംനിറയുമരിശമൊടു ഭഗവതി മഹാവഹ്നി
കാളുന്നതന്നുടെ ശൂലത്തിലേററിനാൾ
അധികതരചരവശതയൊടുവികടശൂലാഗ്ര
മായതിൽ വീണു കരയുന്ന ദൈത്യനെ
അതിജവമൊടവനിയതിലതിപരുഷമിട്ടുട
നാഞ്ഞുകുത്തീടിനാൾ മാറത്തു ശങ്കരി
കുടുകുടനെ വരുമരുണരുധിരചതിസിക്തനായ്
കൂടുന്ന താപേന ദൈത്യാധിനായകൻ
അതു സമയമഴകിനൊടു തൊഴുതു മുറയിട്ടുകൊ—
ണ്ടാർത്തനായ് ദേവിയോടിങ്ങിനെ ചൊല്ലിനാൻ

അരുതരുതു മമ നിധനമഴകൊടു തൊഴുന്നുഞാ-
നംബ! പ്രസീദപ്രസീദാഖിലേശ്വരി
തവ ചരണപരിചരണമിഹ തരണമെപ്പൊഴും
തായെ! മഹാകാളി! മായെ! മഹേശ്വരി!
കഠിനതരമടിയനുടെ കൊടിയൊരപരാധങ്ങൾ
കാരുണ്യമോടു പൊറുത്തുകൊള്ളേണമെ
സകല ജഗജ്ജനനി തവ തനയനടിയൻ ദൃഢം
സൎവ്വനാഥേ! തവ ദാസനാകുന്നു ഞാൻ
കഴലിണകളഴകിനൊടു തൊഴുമടിയനെസ്സദാ
കാത്തുകൊള്ളേണമേ കാരുണ്യവാരിധേ!
ഇവ പലതു അധികതരഭയമൊടു കഥിക്കുന്നൊ-
രിന്ദ്രാരിനാഥനെ കാളി കണ്ടപ്പൊഴേ
കരാംതളിരിലരമെരിയുമരിശമതു ശാന്തമായ്
കാരുണ്യമീശ്വരിക്കുണ്ടായിതേററവും
അതുപൊഴുതിലമരമുനിനികരകം ഭവപുത്രിതൻ
ആഹവെ ദാസീന്യമിങ്ങിനെ കണ്ടുടൻ
കുടിലശശിധരതനയയുടെ തിരുമനസ്സതിൽ
കോപമുണ്ടാകയാലിങ്ങിനെ ചൊല്ലിനാർ
ഭവനിടിലതടനയനഭവതു ചിരവിഗ്രഹേ!
ഭദ്രേ! ഭഗവതി! കാളി! മഹേശ്വരി!
അമിതതരഗുണമുടയഭവതിയുടെ സൽകൃപ
യ്ക്കുമ്പോടിവൻ പാത്രമാകുന്നതെങ്ങിനെ
വിബുധകുലഭുവനമതു സകലവുമിവൻ ഖലൻ
വീതശങ്കം വിമൎദ്ദിച്ചാനതോൎക്കണം
നലമൊടഥ ധരണിയതുമുരഗകുലലോകവും
നഷ്ടങ്ങളാക്കിനാൻ ദുഷ്ടനാകുമിവൻ
ധരണിസുരവരരുടയസുരുചിരമതായൊരു
ധൎമ്മകൎമ്മമിവൻ നിൎമ്മൂലമാക്കിനാൻ
ഭവതിയെയുമഴകിയൊരു തവ സുചരിതത്തെയും
ദൂഷണംചെയ്യാനിവനിപ്പൊഴേററവും

നിഖിലജനജനനി തവ ജനകനാം ദേവനെ
നിന്ദിച്ചിട്ടിന്നിതു നീക്കമില്ലാതിവൻ
വിപുലതരകലുഷമയമായനിവനഹോ (മഹാ)
വിശ്രുതകുലജാതകൻ ദാനവാധീശ്വരൻ
തവ ചരണമൊരു ശരണമുടയൊരടിയങ്ങളെ
ബാധിച്ചു നാകത്തിൽനിന്നയച്ചാനിവൻ
അധികബലനിവനവനിതലമഖിലവും ബലാ
ലാക്രമിച്ചീരേഴുലോകേശനായിനാൻ
മഹിതതരരണസദസി നിജഭുജബലത്തിനാൽ
മാതൃകളെജ്ജയിച്ചോടിച്ചതുമിവൻ
അഴകുടയ ഭവതിയുടെ തിരുവുടലതിങ്കലു
മമ്പുതുകീടിനാൻ ദുഷ്ടനായോരിവൻ
ഹര! ദുരിതഹരേ! കഠിനമിവനുടയ ചേഷ്ടിതം
ഹാഹാ സഹിക്കാവതല്ല ഞങ്ങൾക്കഹോ
നിരുതുടയൊരിവനുടയനിധനമതിനായിട്ടു
വിശ്വേശ്വരൻ ജനിപ്പിച്ചാൻ ഭവതിയെ
കളവുടയൊരിവനിലതിമഹിമയെഴുമങ്ങുന്നു
കാരുണ്യമിങ്ങിനെ ചെയ്യുന്നുവെങ്കിലോ
തവ ജനകനജനമലനതുലഗുണവാൻ ജഗൽ
താതനാമീശ്വരൻ കോപിച്ചിടും ദൃഢം
മുനിവിബുധജനമഹിതമുഖ്യകാര്യമിദം
മുക്കാലുവാശിയും സാധിച്ചൊരിക്ഷണം
അഹിതഗളദളനമതിനളവകലുമുത്സാഹ
മങ്ങുന്നെട്ടുക്കാഞ്ഞതെന്തിപ്പോളീശ്വരി
സപദി തവ മനമതിലുമിഹ കരുണയാകുന്ന
സാക്ഷാൽ പിശാചിവനാക്രമിക്കുന്നിതൊ
ദുരിതമിതു ദുരിതമിതു കിമപി ഭവതിക്കുമീ
ദുര്യശസ്സിങ്ങിനെ വന്നുചേരുന്നിതോ
അരുതരുതു പറവതിനുസകലമിദമോർക്കയാൽ
അതാൽ സഹിക്കാവതല്ല ഞങ്ങൾക്കഹോ

ചരിചിനൊട്ടസുരവചനമിതി സപദി കേൾക്കയാൽ
പത്തിരട്ടിച്ച കോപത്തോടുമീശ്വരി
വിബുധരിപുപതിനിധനമതിന്നുതാനല്ലയോ
വിശ്വം മുടിപ്പാനൊരുങ്ങുന്നതുവിധം
ഭുവനലയകരഭവനമതിഭയമതേകുന്ന
ഭൂരിരൗദ്രാകാരവുംപൂണ്ടു ചണ്ഡിക
ദലിതസിതകരശകലസദൃശതകലന്നൊരു
ദംഷ്ട്രാഭയങ്കരമാനനഗഹ്വരം
ഉരുദഹനകണനികരമുടനുടനുതിൎക്കുന്നൊ
രുദ്വൃത്തനേത്രവും ചഞ്ചൽഭ്രുകുടിയും
അടവുലകിലെഴുമവർകൾ ചെകിടുകൾക്കേകീടു
മട്ടഹാസങ്ങളും അത്യുന്നതത്വവും
കലരുമൊരുതിരുവുടലു വടിവിനൊടു കൈക്കൊണ്ടു
കാളുന്ന കോപേന ജൃംഭിച്ച ശാംഭവി
ധരണിതലമതിലമിതദുരിതനിധിയായൊരാ
ധൎമ്മാരി ദൈത്യനെത്തള്ളിയിട്ടീട്ടുടൻ
അവനുടയവികടതരവക്ഷസ്ഥലമതി
ലാഞ്ഞെറിഞ്ഞീടിനാൾ ശൂലം മഹേശ്വരി
ഉടനസുരപതിയുടയകഠിനതരമാറിൽനി
ന്നുക്കോടു ചാടും കുടംചോരയൊക്കയും
വടിവിനൊടു ശമനരിപുതനയവലുതായൊരു
വട്ടകംതന്നിലൊഴിച്ചുകുടിച്ചുടൻ
ഉലകഖിലമുദിതഭയമുടനിളകിടും വിധം
ഉഗ്രാട്ടഹാസവും ചെയ്തിതു ചണ്ഡിക
കഠിനതരമസുരപതിയുടയഹൃദയാംബുജം
കാളീഭഗവതി കുത്തിപ്പറിച്ചുടൻ
നിജനിടിലതടനയനമതിലെരിയുമഗ്നിയിൽ
നീറി വേവുംവിധമിട്ടങ്ങു ചുട്ടുടൻ
കരതളിരിൽ നിറയുമൊരുരുചിയൊടു ഭുജിച്ചതു
കാട്ടാളനാരികിഴങ്ങുതിന്നുംവിധം

കരമതിലുമതിവികടകടിതടമതിങ്കലും
കണ്ഠസ്ഥലത്തിലും മാർത്തടത്തിങ്കലും
ക്ഷതജകനഗണമണിയുമരുണകുടർമാലയെ
ക്ഷാമമില്ലാതങ്ങണിഞ്ഞാൾ മഹേശ്വരീ
വടിവിനൊടുദിതിജപതിയുടയതലവാളിനാൽ
വെട്ടിയെടുത്തു കരത്തിലേന്തിത്തദാ
രുധിരഝരമതിൽ മുഴുകിയഴകൊടെഴുന്നേററുടൻ
രൌദ്രാട്ടഹാസങ്ങൾ ചെയ്തിതു ചണ്ഡിക
കണ്ണാൽനിരകൾ ചൊരിയുമൊരുതിരുമിഴികൾകൊ
കാഷ്ഠങ്ങൾ പത്തിലുംനോക്കിനാളീശ്വരീ [ണ്ടുടൻ
മുതിരുമൊരു വിപുലതരരൌദ്രരസമതു
മൂർത്തീകരിച്ചതുപോലുള്ള ദേവിയെ
സകലസുരമുനിനിരകളതുപൊഴുതു കണ്ടുടൻ
സാധ്വസകമ്പമോടോടിത്തുടങ്ങിനാർ
വിപുലതരഭയമൊടഥ വിറയൊടു മഹാഭൂത
വേതാളകൂളികളൊക്കയുമോടിനാർ
അതുപൊഴുതു മദനരിപുതനയയുടെ പാർശ്വത്തി
ലാരുമില്ലാതായി ജീവജന്തുക്കളിൽ
ശിവനുടയസുതപെരിയരുചിയൊടു ഭുജിച്ചതിൽ
ശിഷ്ടമാം മസ്തിഷ്കമാംസരക്താദിയെ
വിപുലരസമതിവിതതമുഖകുഹരമുള്ളോരു
വേതാളി തിന്നാൾ കരിമ്പു തിന്നുംവിധം
ഉദിതരസമസുരപതിരുധിരപാനംകൊണ്ടും
ഉൾക്രോധമൊട്ടുമൊതുങ്ങാഞ്ഞു ചണ്ഡിക
കുടിലതരഹൃദയമെഴുമമരരിപുകോടിയെ
കൂട്ടമായൊക്കയും തിന്നൊടുക്കീടിനാൾ
ഉഡുരമണശകലധരനന്ദിനിയ്ക്കന്നീട്ടും
ഉള്ളിലെക്കോപാഗ്നി കെട്ടതില്ലൊട്ടുമെ
അധികതരമതിശമതു വദ്ധിച്ചു പിന്നെയും
ആറുമോ വൻതീയ്യുകാഷ്ഠങ്ങൾ കൂട്ടിയാൽ

അതിജവമൊടഥ വിരുതുപെരിയ വേതാളിത
ന്നത്യുഗ്രകണ്ഠത്തിലേറീട്ടു ചണ്ഡിക
ഭുവനതലമഖിലമതു മുടനിളകിടുംവിധം
ഭൂതപ്പടയൊത്തെഴുന്നള്ളി സാദരം
കടലൊടടർപൊരുതുമൊരുപട്ടപടഹനാദവും
കാളങ്ങൾതന്നുടെ കാളം നിനാദവും
അസുരവരനിരകളുടെ രുധിരപാനത്തിനാൽ
അന്ധരായ്ഭൂതങ്ങളാൎക്കുന്ന ഘോഷവും
ഉടനുടനെ കഠിനതരകരയുഗളമന്യോന്യ
മുക്കോടു കൊട്ടുന്ന ഘോരാരവങ്ങളും
പനയൊടെതൃപൊരുതുമൊരുചരണയുഗളത്തിനാൽ
പാരിൽ ചവിട്ടുമ്പൊഴുണ്ടാം നിനാദവും
ഇതിവിവിധനിനദഭര അഴകിനൊടുചേരുന്നൊ-
രീശ്വരിതന്നുടെ ഭൂതപ്പെരുമ്പട
കെടുതിയൊരു കണവുമതു ഝടിതികലരാതങ്ങു
കൈലാസശൈലസമീപമണഞ്ഞുതേ
പുരമഥനതനയയുടെ പടജലധിയെപ്പോലെ
പോയിതാഴത്തൂടെ വേഗമൊടക്ഷണം
ഉദിതജവമൊടു ഗഗനചരബലമസംഖ്യമ-
ണ്ടൂൎദ്ധ്വഭാഗത്തൂടെ വേഗാൽ ഗമിച്ചുതേ
വടിവിനൊടു രജതഗിരിവരമഥ വലംവെച്ചു
വൻപടയൊന്നിച്ചു വയ്മ്പുള്ള ശാംഭവി
ക്ഷിതിവലയധരതിലകനുടെ മുകളിൽപരം
ക്ഷിപ്രം കരേറിത്തുടങ്ങിനാളീശ്വരി
അതുപൊഴുതിലമൃതകരശകലധരനീശ്വരൻ
അംബികാനായകൻ സൎവ്വജ്ഞനാവ്യയൻ
മകളുടയമനതളിരിലുയരുമരിശം തെല്ലു
മാറീലയെന്നതറിഞ്ഞു വിശ്വേശ്വരൻ
തിറമൊടിഹ മമ തനയകോപമോടെന്നെയും
തിന്നീടുമോയെന്നു ശങ്കിച്ചു ശങ്കരൻ
നലമൊടഥ മദതരളകരിവദനനോടുമാ-
നന്ദീശ്വരനോടുമിങ്ങിനെ ചൊല്ലിനാൻ

തിറമുടയതനയഗജവദനനന്ദീശ്വരാ
നിങ്ങൾ കിടാങ്ങൾതൻ വേഷമെട്ടക്കണം
ഉടനഴകുകലരുമൊരു ഗോപുരദ്വാരത്തി
ലുത്താനശായികളായിക്കിടക്കണം
മമ നികടമതിലമരുമമരവരരൊക്കയും
മാമുനീന്ദ്രന്മാരൊടൊന്നിച്ചു സന്തതം
നടുവിലതിരുചിരതയൊടെഴമമലഗോപുരെ
നന്ദിച്ചുകൂട്ടമായ്നിന്നുകൊണ്ടീടുവിൻ
അവിടമതിലരിശമൊടു മമ തനയചേരുമ്പൊ–
ളാദരാൽ ഭക്ത്യാ സ്തുതിച്ചുകൊണ്ടീടുവിൻ
ഭവദമലമധുരനുതിവചനമതു കേൾക്കകിൽ
ഭദ്രയ്ക്കേഴും കോപമെല്ലാം ശമിച്ചുപോം
പുനരപിച മമതനയമതസമീപേ പരം
പൂർണ്ണസന്തോഷേണ വന്നുചേരും ദൃഢം
മമ വചനമിതു സകലമിതുപൊഴുതിലോററവും
മാനിച്ചുടൻ നിങ്ങൾ ചെയ്തുകൊണ്ടീടുവിൻ
ധവളകരശകലധരനശുഭഹരനീശ്വരൻ
ധാത്രീധരാധീശനന്ദിനീവല്ലഭൻ
വിബുധപതിനിവഹനതചരണനളിദ്വയൻ
വിശ്വനാഥൻ മഹാകാരുണ്യസാഗരൻ
ഗണപശരഭവജനകൻ അജനഖിലനായകൻ
ഗംഗാധരൻ ശിവൻ സാംബൻ സനാതനൻ
മകളുടയഹൃദികലരുമരിശമതു പോക്കുവാൻ
മന്ദമേവം സുരന്മാരോടുരച്ചുടൻ
നിജതനയയുടെ വരവുപാർത്തു പാർത്തീടിനാൻ
നിത്യൻ നിരഞ്ജനൻ നീലകണ്ഠൻ ശിവൻ
കിളിമകളുമിതിശമനഹരതനയതന്നുടെ
കീർത്തിയെകീർത്തിച്ചുമെല്ലെന്നടങ്ങിനാൾ

ഇതി ഭദ്രോല്പത്തിപ്രകരണേ
ചതുർത്ഥപാദം സമാപ്തം.

# ഭദ്രോല്പത്തി

## പഞ്ചമപാദം.

മാമലമങ്ക ദേവി ലാളിച്ചു വളൎത്തീടു
മോമനക്കിളിപ്പെണ്ണേ! മഞ്ജുളവാണിയാളെ!
ആമയമശേഷവുമകലെപ്പോക്കീടുവാൻ
ശ്രീമഹാദേവാത്മജചരിതശേഷം ചൊൽക
ദാരുണപരാക്രമമുള്ളൊരു ദൈത്യേന്ദ്രനാം
ദാരുകാസുരനെയും ദുഷ്ടദൈത്യന്മാരെയും
പോരിൽപ്പരിചോടു കൊന്നിട്ടും കാളിക്കുള്ളിൽ
പാരിക്കും കോപമൊട്ടു മടങ്ങായ്ക കാരണം
ഔദ്ധത്യവും രൌദ്രഭാവം കലൎന്നും പാരം മൂന്നു
നേത്രങ്ങൾ തന്നിൽനിന്നു തീപ്പൊരിപറപ്പിച്ചും
അത്യുഗ്രസിംഹനാദംചെയ്തുമക്കണ്ണോകാളി
മൃത്യുഞ്ജയാചലത്തിൻ മുകളിൽ കേറുന്നേരം
ദേവദേവനീശ്വരൻ പാൎവ്വതീകാന്തൻ മഹാ
ദേവനും ഭയപ്പെട്ടു നന്ദികേശ്വരനോടും
ശ്രീവിനായകനോടും കാളീകോപത്തെത്തീൎപ്പാൻ
ദേവകളോടും കല്പിച്ചയച്ചശേഷം കഥ
കേൾക്കുവാൻ ഞങ്ങൾക്കെല്ലാം മാനസതാരിൽ കാമം
ഭോഷ്ക്കല്ലെ വളരുന്നു പറക പറകനീ
ഓൎക്കുമ്പോൾ വിചിത്രമാം കാളിതൻ കഥകേട്ടി
ട്ടാൎക്കിന്നു മതിയെന്നു തോന്നീടും ജഗത്ത്രയെ
ഇത്തരം വരാംഗനാമൌലിമാലികാജനം
ചിത്തരംഗാനന്ദേനസാദരം ചൊന്നനേരം
ഉത്തരമുരചെയ്താളൊട്ടുമേ മടിയ്ക്കാതെ

സത്വരം സുധാസാരവാണിയാം കിളിപ്പെണ്ണും
ഇന്ദുചൂഡന്റെ വാക്കുകേട്ടുടൻ വിഘ്നേശനും
നന്ദികേശനും ബാലവേഷത്തെ കൈക്കൊണ്ടുടൻ
മന്ദതവിട്ടു ബഹിർഗ്ഗോപുരദ്വാരന്തന്നിൽ
സന്ദേഹമകന്നവർ കിടന്നാരിരുവരും
ശ്രീമഹേന്ദ്രാദിയായ ദേവകളശേഷവും
മാമുനിസമൂഹവും മാന്യരാം സിദ്ധന്മാരും
താമസമകന്നുചെന്നന്തരഗോപുരത്തിൽ
താമസിച്ചിതു വാമദേവകല്പനയാലെ
കുണ്ഠതവിട്ടകോപജ്വലനജ്വാലാവലി
കൊണ്ടെരിഞ്ഞീടും തിരുവുള്ളോടുപാഞ്ഞുംകൊണ്ടും
കുണ്ഠനാദങ്ങൾചെയ്തും കൈലാസശൈലോപരി
കണ്ടുകാളിയാം ദേവി വേഗത്തിൽക്കരേറിനാൾ
അത്തല്ലിൽ പുറത്തുള്ള ഗോപുരദ്വാരത്തിങ്കൽ
ഉത്താനശായികളാം രണ്ടു ബാലകന്മാരെ
തത്ര കണ്ടുടൻ നാലു തൃക്കരങ്ങളാലെടു-
ത്തെത്രയും വാത്സല്യേന ലാളിച്ചുതുടങ്ങിനാൾ
അല്ലയോ കിടാങ്ങളെ മോഹനരൂപന്മാരെ
കല്യാണം കൂട്ടം നിങ്ങൾക്കുള്ളൊരു കുലമേതോ
ഉല്ലാസമോടു നിങ്ങൾ ഭൂമിയിൽ പിറന്നിട്ടു
കൊല്ലമൊന്നതെ ചെന്നിട്ടുള്ളുവെന്നുതോന്നുന്നു
എന്നുടെ പൈതങ്ങളാം നിങ്ങളെത്രയും കഷ്ടം
ഇന്നു പൈദാഹങ്ങളാൽ വല്ലാതെ വാടുന്നെല്ലോ
സ്തന്യത്തെ കുടിച്ചാലും മാമകജന്മമിതു
ധന്യമായെന്നുമല്ല ജന്യരോഷവും തീർന്നു
സുന്ദരങ്ങളാം നിങ്ങൾക്കുള്ള വക്ത്രാംബുജങ്ങൾ
മന്ദഹാസത്താലലങ്കരിച്ചീടുക വേണം
ഇന്ദുതൻ കരങ്ങളാൽ കൈരവത്തെപ്പോലെയും

മന്ദമക്കാളകൊണ്ട രാജീവത്തെപ്പോലെയും
നന്മചേന്നീടും നിങ്ങൾക്കുള്ളോരു താതന്തൊന്നു
അംബയുമാരോമഹാഭാഗ്യഹീനന്മാരവർ
ഇങ്ങനെട്ടുഭവന്മാരെ കളഞ്ഞോരവരുടെ
ജന്മദേഹാദിയെല്ലാം നിഷ്ഫലംതന്നെ നൂനം
താമപ്പൂവ്വിനെക്കാൾ കോമളത്വമുള്ളോരീ
ശ്യോമനപ്പൂമേനികൾ ചേത്തുടനാശ്ലേഷിച്ചു
ആമോദം ലഭിക്കാതെ നിങ്ങളെക്കളഞ്ഞതു
പൂമാതാണൊന്നാകിലും നന്നായില്ല നിണ്ണയം
ചന്ദ്രമോടിത്യാദിയായ് പലതും ഘോഷിച്ചുട
നാന്തരക്രോധഭാരം പാതിയങ്ങുപേക്ഷിച്ചു
അന്തഗ്ഗോപുരമകംപുക്കിതു പിന്നെ സാക്ഷാ-
ലന്തകാന്തകാത്മജയായൊരു ഭദ്രകാളി
ദേവാരിവരനായ ദാരുകൻതന്നെക്കൊന്നി-
ട്ടാവേഗമോട്ടമന്തഗ്ഗോപുരദ്വാരംതന്നിൽ
ദേവിയാം ഭദ്രകാളിയെഴുന്നള്ളിയനേരം
ദേവഷിഗണം കുപ്പിസ്തുതിച്ചു ഭക്തിയോടെ
കാളികേ! പ്രസാദിച്ചീടേണമേ ഹത ദൈത്യേ-
ന്ദ്രാളികേ! പ്രസാദിച്ചീടേണമേ മാന്യകായേ!
കാളകണ്ഠന്റെ പുത്രി! പ്രസീദമായെ! ഭദ്ര
കാളിപൂജിതേ ദേവിപ്രസീദമഹാകാളി
പാപനായിട്ടുന്നോരു ദാരുകൻ ഹതനായി
താപവുംഗതമായി ദേവമർത്ത്യാദിക്കെല്ലാം
ലോപമില്ലിപ്പൊഴൊട്ടും ബ്രാഹ്മണധമ്മങ്ങൾക്കി
കോപം നിഷ്ഫലം തവ ഭുവനൈകാധിനാഥേ!
ക്രോധത്തെക്കളഞ്ഞാലും കാളികെ ഭഗവതി
ബോധിക്കില്ലാരും തവ ശത്രുനിഗ്രഹൈഘത്തം
ആധിയില്ലാക്കമിപ്പോൾ സകലകമ്മങ്ങളും

സാധിക്കും ഭവതിയീ ദൈത്യനെ കൊൽകമൂലം
യാതൊരീശ്വരി ലോകസൃഷ്ടിരക്ഷാന്തങ്ങളെ
ചെയ്തീടുന്നിതു നമസ്തസ്യൈതെ നമോ നമഃ
യാതൊരു ദേവിതന്റെ നേത്രങ്ങൾ തുറക്കുമ്പോൾ
ഭൂതലാദിലോകങ്ങൾ ശോഭിച്ചു കാണാകുന്നു
വീതസംശയമടക്കുവിധൌ നശിക്കുന്നു
ചെയ്തീടും ഭക്ത്യാ നമസ്തസ്യൈതേ നമോ നമഃ
സമ്മതിയെഴുന്നവർ യാതൊരു ദേവിതന്നെ
ബ്രഹ്മസൽപ്രകൃതിയെന്നൊതുന്നു നിരന്തരം
ബ്രഹ്മാണ്ഡങ്ങൾക്കെല്ലാം യാതൊരീശ്വരിമൂലം
സമ്മോദത്തോടും നമസ്തസ്യൈതെ നമോനമഃ
മന്നിലുള്ളവയെല്ലാം യാതൊരു മഹേശ്വരി
തന്നുടെ വികാരങ്ങളാകുന്നു നിസ്സംശയം
ഇന്നിയീജ്ജഗത്തെല്ലാം ചെന്നുയാതൊരീശ്വരീ
തന്നിൽ ചെന്നീടും നമസ്തസ്യൈതേ നമോനമഃ
ദേവകൾ ഗന്ധൎവ്വന്മാർ സിദ്ധന്മാരെന്നുഃപാര
ജീവികളായുള്ളോരു മഹാന്മാരെല്ലാവരും
ആവോളം ഭക്തിയോടെ യാതൊരു ഭവതിയെ
സ്സേവിക്കുന്നിതു നമസ്തസ്യൈതെ നമോനമഃ
ചീർത്തീടും ഭക്തിയോടെ സേവിക്കുന്നവൎക്കുള്ളോ-
രാർത്തിയെ സമസ്തവുമെത്രയുംവേഗത്തോടെ
വീർത്തീടും ദയപൂണ്ടയാതൊരു മഹേശ്വരി
തീർത്തീടുന്നതു നമസ്തസ്യൈതേ നമോനമഃ
കാരുണ്യാമൃതദശ്ധസിന്ധുവായിട്ടും കോടി
സൂൎയ്യശോഭകയ്ക്കൊണ്ടും യാതൊരു മഹേശ്വരി
ചേരുമത്ഥിമന്ദാരവല്ലിയായ് വിളങ്ങുന്നു
പാരിക്കും ഭക്ത്യാനമസ്തസ്യൈതെ നമോനമഃ
മാരാരിജായയെന്നും ചൊൽക്കൊള്ളും മായയെന്നും

ഭാരതീദേവിയെന്നും ഭാർഗ്ഗവിയെന്നും പിന്നെ
ഭൈരവിയെന്നും നാമം യാതൊരു ദേവിക്കേററം
ചേരുന്നു ഭംഗ്യാ നമസ്തസ്യൈ തേ നമോനമഃ
കാളകണ്ഠജയെന്നും ചാമുണ്ഡയെന്നും ഭദ്ര-
കാളി ചണ്ഡികയെന്നും ശ്രീകണ്ഠകാളിയെന്നും
നീളവേ ജഗത്തിങ്കൽ യാതൊരു ദേവിക്കേററം
കേളിചേരുന്നു നമസ്തസ്യൈ തേ നമോനമഃ
എല്ലാ ലോകത്തിൻെറയും അകത്തും പുറത്തുംസൽ
കല്യാണം കലർന്നീടും യാതൊരുമഹേശ്വരി
ഉല്ലാസത്തോടു വിളങ്ങീടുന്നു ഭേദം തെല്ലു-
മില്ലാതെ നിത്യം നമസ്തസ്യൈ തേ നമോനമഃ
മൂന്നുലോകങ്ങൾതന്നിൽ വസിക്കും ജനങ്ങളെ
നന്നായി ദ്രോഹിക്കുന്ന ദാരുകദൈത്യേന്ദ്രനെ
കൊന്നിതു യുദ്ധമദ്ധ്യേ യാതൊരു മഹേശ്വരി
മന്ദമെന്നിയെ നമസ്തസ്യൈ തേ നമോനമഃ
പാതാളം സ്വർഗ്ഗം ഭൂമിയെന്നുള്ള ലോകങ്ങളിൽ
ഭീതരായ് വാഴും സപ്തദേവമർത്ത്യന്മാക്കെല്ലാം
യാതൊരു ദേവിയോഗക്ഷേമത്തെ ചേർത്തീടുവാൻ
ജാതയായിതു നമസ്തസ്യൈ തേ നമോ നമഃ
സ്വാന്തത്തിൽ കോപമോടെ ദേവാരിവംശമായ
കാന്താരം ദഹിപ്പിപ്പാൻ ഫാലാക്ഷികുണ്ഡംതന്നിൽ
ചെന്തീയുവഹിക്കുന്ന യാതൊരു മഹേശ്വരി
ചന്തമോടേററം നമസ്തസ്യൈ തേ നമോനമഃ
ഉൽക്കടദംഷ്ട്രാകോടികരാളദന്തോഷ്ഠവും
അർക്കചന്ദ്രാഗ്നിനേത്രത്രയവും ചേർന്നീടുന്ന
വക്ത്രാംബുജം ധരിക്കുന്നു യാതൊരു മഹേശ്വരി
വിക്രമനിധെ നമസ്തസ്യൈ തേ നമോനമഃ
പൂർത്തമമസുരാന്ത്രമാലയാം ഭൂഷണത്തെ

ചാർത്തീട്ടും ശത്രുക്കൾക്കു ഭയത്തെ പാരംചേർത്തും
എത്രയും വിളങ്ങുന്നു യാതൊരു ദേവിതന്റെ
ഗാത്രം സൽകീർത്ത്യാ നമസ്തസ്യൈതേ നമോനമഃ
വില്ലമ്പുചക്രം ശൂലം ഗദയെന്നാദിയായി
ചൊല്ലെഴുമായുധങ്ങൾ ചേർന്നീടും തൃക്കരങ്ങൾ
മെല്ലെന്നു വിളങ്ങുന്നു യാതൊരു മഹേശ്വരി
കുല്ലാസത്തോടെ നമസ്തസ്യൈതേ നമോനമഃ
വിക്രമമെഴുന്നോരു ദാരുകാസുരേന്ദ്രന്റെ
രക്തം ചാടീട്ടും ശൂലകൃത്തമായൊരുശീർഷം
തൃക്കയ്യിൽ ധരിക്കുന്നു യാതൊരു മഹേശ്വരീ!
സൽകൃപാശീലെ നമസ്തസ്യൈതേ നമോനമഃ
നീളത്തിൽ പറന്നീടും വെള്ളപ്പക്ഷികൾചേരും
കാളമേഘത്തെപ്പോലെ കപാലമാലയാലെ
മേളിച്ചുവിളങ്ങുന്ന യാതൊരു ദേവിതന്റെ
കാളമാംകണ്ഠം നമസ്തസ്യൈതേ നമോനമഃ
അഞ്ജനശൈലംപോലെ കറുത്തും ജനാക്ഷികൾ-
ക്കഞ്ജനമതായിട്ടും യാതൊരു ദേവീഗാത്രം
മഞ്ജുവായിട്ടും ഭീമമായിട്ടും വിളങ്ങുന്നു
സഞ്ജാതഭക്ത്യാനമസ്തസ്യൈതേ നമോനമഃ
അഞ്ജസാ ഭംഗിചേരും യാതൊരു ദേവിതന്റെ
കഞ്ജങ്ങൾക്കൊക്കുന്നോരു ശോഭനചരണങ്ങൾ
മഞ്ജീരശിഞ്ജിതത്തോടൊത്തു ശോഭിച്ചീടുന്നു
മഞ്ജുളമായി നമസ്തസ്യൈതേ നമോനമഃ
കുന്തളഭാരംമുതൽ തൃപ്പാദത്തോളമേററം
ബന്ധുരമതായിട്ടും അത്യുഗ്രമതായിട്ടും
സന്തതം വിളങ്ങുന്നു യാതൊരീശ്വരീകായം
ചിന്തിച്ചീടും ഭക്ത്യാ നമസ്തസ്യൈതേ നമോനമഃ
ഭദ്രകാളികേ! മഹാദേവി! ഭക്തന്മാർക്കെല്ലാം
ഭദ്രത്തെക്കൊടുത്തീടും ലോകനായികെ! തായെ!

ആൎത്തങ്ങളെയെല്ലാം നന്നായികളകെന്നോരു
രുദ്രനന്ദിനീ നമസ്തസ്യൈതേ നമോനമഃ
ആൎയ്യനൊട്ടു ചിന്തിച്ചെന്നാലുടനെ നരന്മാൎക്കു
വന്നിക്കുന്നാധിവ്യാധിഗണത്തെ ശമിപ്പിച്ചു
സമ്പത്തുകൊടുക്കുന്ന യാതൊരു മഹേശ്വരീ
കമ്പംകൂടാതെ നമസ്തസ്യൈതേ നമോനമഃ
ഗൎവ്വിഷ്ഠം ശത്രുക്കളെ സംഹരിച്ചീടും ദേവീ
സൎവ്വകൎമ്മങ്ങളുടെ സാക്ഷാൽ സാക്ഷിണിമായെ
അത്യുഗ്രശക്തിരൂപേ! യാതൊരു ദേവി ഞങ്ങൾ
ക്കാൎത്തിതീൎക്കുന്നു നമസ്തസ്യൈതേ നമോനമഃ
കാളി! കാളാംബുദാളി കാളിമോൽജ്വലൽക്കായെ
കാളിന്ദീഭംഗഭംഗിഭംഗദകചഭാരെ
നാളീകായതേക്ഷണേ! നമ്രനിശ്ശേഷലോകെ!
കേളിദാരികദാരുകാസുരേ! പാലിച്ചാലും
ദാരുകാസുരശിരോഭാസുരതരകരെ!
ചാരുരൂപിണി! ശിവെ! ശങ്കരീമായാമയി
വാരിജശ്രീപൂണ്ടീടും മഞ്ജുളതരാനനേ!
നാരദാദിസേവിതേ! ഞങ്ങളെ പാലിച്ചാലും
ഇങ്ങിനെ ദേവമുനിനാഥന്മാർ ഭക്തിയോടെ
ഭംഗിയിൽ സ്തുതിച്ചൊരുവാക്യങ്ങൾ കേട്ടനേരം
തിങ്ങീടും മോദത്തോടും കോപമങ്ങുള്ളതെല്ലാം
മങ്ങാതെ കളഞ്ഞിതു മംഗളാകാരാകാളി
ചിദ്രംകൂടാതെ ദേവമുനീന്ദ്രന്മാൎക്കെല്ലാൎക്കും
ഭദ്രത്തെക്കൊടുക്കുന്നോരീശ്വരീ ഭദ്രകാളി
വിദ്രുതം രുദ്രന്റെ ചേവടിചെന്നു കൂപ്പി
രുദ്രാണിഭഗവതിതന്നെയും പ്രണമിച്ചാൾ
ബാലേന്ദുകലാധരനീശ്വരൻ വിശ്വനാഥൻ
ഫാലലോചനൻ ഹരൻ പാൎവ്വതീപ്രാണനാഥൻ

കാലാരിമദനാരിപുരാരി ഭൂതേശനാ
ക്കാലമീവണ്ണം ഭദ്രകാളിയോടരുൾചെയ്താൻ
ഭദ്രേ! നീ ചിരകാലം സുഖമായ് ജീവിച്ചീടും
ഭദ്രത്തെ ജനങ്ങൾക്കു കൊടുത്തു നിനക്കേറ്റം
ഭദ്രമുണ്ടാകും മേലിൽ സംശയമില്ല തെല്ലും
വിദ്രുതം കാൎയ്യമെല്ലാം സാധിച്ചു മഹാമാന്യേ!
സത്യവാക്പ്രമോദിതേ! വരേണ്യേ! വരദാത്രി!
വത്സേ! സൎവ്വസ്വദാനതല്പരേ! പരാല്പരേ
വത്സരലക്ഷകോടി കാലമിങ്ങമന്നാലും
മത്സകാശത്തിൽ നല്ലോരുത്സാഹം ചേരും പുത്രി!
കല്യാണസ്വരൂപിണി! ഭദ്രകാളികേ! ദേവി!
വല്ലാതുള്ളൊരു ഭവതാപത്തെക്കളഞ്ഞുടൻ
സല്ലോകങ്ങളെയെല്ലാം പാലിച്ചുകൊണ്ടുപാര-
മുല്ലാസത്തോടുവാഴ്ക ജാഗ്രതയോടു നന്നായ്
അല്ലെങ്കിലിവിടത്തിൽനിന്നുടൻ മന്നിൽ ചെന്നി-
ട്ടുല്ലാസാൽ ക്ഷേത്രങ്ങളിൽ സുഖിച്ചുവസിച്ചാലും
കല്യാണശീലന്മാരാം ബ്രാഹ്മണർ തന്നീടുന്ന
നല്ലൊരു മധുക്ഷീരാന്നങ്ങളെ ഭുജിച്ചാലും
ധൎമ്മത്തെ ദ്രോഹിക്കുന്ന ശത്രുക്കളെത്തന്റെ കുലം
നിൎമ്മൂലമാകുംവണ്ണം സൎവ്വവും ഒടിച്ചാലും
ചിന്മയി ഭവതിയെ നന്മയിൽ ഭജിക്കുന്ന
ബ്രഹ്മക്ഷത്രിയവൈശ്യശൂദ്രരെ പാലിച്ചാലും
ഭദ്രേ! ഭക്തരായോരു വിപ്രക്ഷത്രിയവൈശ്യ
ശൂദ്രരങ്ങേകിടുന്നൊരന്നത്തെ സമസ്തവും
ചിദ്രസസ്വരൂപിണി! സാദരം ഭുജിച്ചുടൻ
ഭദ്രമായവൎക്കെല്ലാം കനിഞ്ഞു കൊടുത്താലും
കണ്ഠേകാളന്റെ വാക്യമിങ്ങിനെ കേട്ടനേരം
കണ്ഠേകാളിയായോരു ശങ്കരി മഹേശാനി

കുന്നുകൂടാതെകണ്ടീവണ്ണമരുൾചെയ്തു
കണ്ഠേകാളഗൌരീശ! ശ്രീകണ്ഠമഹേശ്വര!
താത! താരാധിനാഥശകലചൂഡാമണേ!
മാതംഗോത്തമചർമ്മവസന! മഹാദേവ!
ശോഭാംഗ! മനുജന്മാരെല്ലാരും ചൊന്നെന്നെന്നു
ന്നീതസംശയമവമാനിക്കുന്നതല്ലല്ലി
പുത്രിതൻ വചസ്സേവം കേട്ടൊരു നേരത്തിങ്കൽ
ചിത്രഭാനുലോചനനീശ്വരനരുൾചെയ്തു
ഇത്രസംശയമെന്തേ കഷ്ടകഷ്ടമിന്നെന്റെ
പുത്രിയാം നിന്നെ നിന്ദിക്കുന്നവരയെ! മുഗ്ദ്ധേ!
പാരതിൽ ഭവതിയെ മൌഢ്യത്താൽ നിന്ദിച്ചെന്നാൽ
ആരെന്നാകിലുമവൻ നാശിക്കും വംശത്തോടെ
പാരതെ മനുഷ്യന്മാരെല്ലാരും ഭവതിയെ
പാലിക്കും ഭക്ത്യാ പരദേവതയാകും നൂനം
പൊങ്കേരയഗ്രേളാദിപലപായസങ്ങളെക്കൊണ്ടും
ഗാരുതേചരുന്നു ശ്രുദ്ധാനങ്ങളെക്കൊണ്ടും
ദാരുകാസുരകണ്ഠമർദ്ദിനി! ഭവതിയെ
നൈമാരമായ്മർത്ത്യലോകം സന്തോഷിപ്പിക്കും പാരം
ശ്രേഷ്ഠസ്തോത്രങ്ങൾകൊണ്ടും സൽചരിതങ്ങൾകൊണ്ടും
ആട്ടങ്ങൾകൊണ്ടും മഹാഘോഷയാത്രാദികൊണ്ടും
പാട്ടുകൾകൊണ്ടും നല്ല കൊട്ടുകൾകൊണ്ടും തോഷ
മൊട്ടേറെ ഭവതിക്കുമാനവരുണ്ടാക്കീടും
ഇത്തരം ഭവതിയെ പൂജിക്കുന്നവർക്കൊക്കെ
സത്വരം കൊടുത്താലും സമസ്തകാമത്തെയും
ജാതികാലോചിതമായ് മദ്യമാംസാദികൊണ്ടും
ജാതകൌതുകാൽ തവ പൂജയെ ചെയ്യുന്നോർക്കും
ആതുരതയെ നീക്കിക്കാമിതാർത്ഥങ്ങളെല്ലാം
പ്രീതയായ് കൊടുത്താലും കാരുണ്യത്തോടുകൂടി

ദാരുകാസുരൻതൻെറ ഘോരമാം ശിരസ്സിതു
ചാരുവാം തവ കയ്യിലെപ്പോഴും ഭവിക്കട്ടെ
പാരതിലെഴും ജനമിങ്ങിനെ ഭവൽബിംബം
പാരാതെ നിൎമ്മിച്ചേററം സാദരം പൂജിക്കട്ടെ
ഇവണ്ണം ബാലാമൃതകിരണചൂഡാമണി
ദേവദേവനീശ്വരനരുളിച്ചെയ്ത വാക്യം
ആവോളം പ്രീതിയോടെ കേട്ടുടൻ ഭദ്രകാളി!
ദേവിയാം ഗൌരിയേയും ശങ്കരനേയും കൂപ്പി
ശ്രീമഹാദേവി കാളി സമസ്തലോകേശ്വരി
കാമാരിപ്രിയപുത്രി പിന്നെ വേഗത്തോടേററം
കൌമാരിയാദിയായ മാതൃക്കളോടൊന്നിച്ചു
ഭൂമിമണ്ഡലമകംപുക്കങ്ങു മേവീടിനാൾ
അച്ചണ്ണമെല്ലാമറിഞ്ഞൊരു ഭഗവതി
ശൎവ്വാക്ഷിജാതയായൊരീശ്വരീ ദയാനിധി
ദുൎവ്വാരദോൎവിക്രമമുള്ളൊരു മഹാകാളി
സൎവ്വലോകാധീശ്വരീ ചന്ദ്രസേനോൎവ്വീപതെ
മന്നിലോകത്തിലൊരങ്ങമ്പരം തന്നിൽ നിന്നി
ട്ടുൎവ്വിതന്നാടതി ശോഭയിറങ്ങിയതൊക്കെയും
ശംഭുതൻ പ്രിയപുത്രിയായുള്ളൊരീ ചണ്ഡികാ
കമ്പമൊന്നും വന്നിടാതെ തപസ്സുചെയ്തങ്ങിനെ
വാല്മീകക്കൂട്ടത്തിനാൽ നിഗൂഢശരീരയായ്
നന്മയിൽ പൎണ്ണങ്ങളും ഭക്ഷിച്ചുകൊണ്ടു നിത്യം
ചിന്മയി സൎവ്വവിശ്വരൂപിണീ സദായെപ്പോഴും
സമ്മോദത്തോടു നൂനമമരുന്നുണ്ടഹോ
അന്യൂനശക്തികളാൽ ദുൎദ്ധൎഷഭാവം പൂണ്ടോ-
രന്യമൂൎത്തികളോടുമൊന്നിച്ചു മഹേശ്വരീ
മന്നിടംതന്നിൽ ശോഭിച്ചുണ്ടങ്ങുമതുവന്ന
മന്നവശിരോമണേ! നന്നായി ധരിച്ചാലും

ഉന്നതം സർവ്വലോകാരാധിതം മഹാപ്രഭാവം
ദീനതാശൂന്യമായുള്ളൊരു വരികളല്ലോ
നന്നായി ഭവാനന്റെ ദന്തികൾ പാദാഘാതം
തന്നാലെ പൊടിച്ചതും മന്നവമക്കളേ!
ശങ്കകളേതുമില്ലാത്തതുകാരണം കാളിതന്റെ
കിങ്കരരായുള്ളൊരു ഭൂതേശൻ ഭവാൻതന്നെ
കനിവുകാട്ടത്തോടെ കൊല്ലുവാനാണതും
എന്നതുമൂലമല്ലോ ഭവാനിങ്ങണഞ്ഞതും
എന്നുടെ സുമധുരസാന്ത്വനവാക്യങ്ങൾകേട്ട്
നന്നായി പ്രസാദിച്ച ദാരുണപരാക്രമൻ
ഉന്നതകായനായീടുന്നോരാ ഭൂതേശ്വരൻ
വന്നൊരു വഴിക്കുതാൻ വേഗേന പോയീടിനാൻ
സർവ്വസിദ്ധികളേകുംകാളീ ചരിത്രം മഹാത്ഭുതം
സർവ്വപാപൌഘമായനാശനാദിവൈഭവം
ഉർവ്വീശമക്കളേ! ഭവാൻ നന്നായി പഠിച്ചുടൻ
സർവ്വജ്ഞപുത്രിതന്നെ സാദരം സേവിച്ചാലും
എന്നാകിൽ ഭവാനിലീ സർവ്വലോകാധീശ്വരി
നന്നായി പ്രസാദിക്കുമില്ലിങ്ങുകില്ലൊട്ടുമെ
ദാരുകവധമെന്ന പേരോടുകൂടിട്ടുമീ
സാരമാം സൽപുരാണോക്തസ്തോത്രമം ശുഭം
നേരായിപ്പഠിക്കിലും കേൾക്കിലും ലോകർക്കെല്ലാം
പാരാതെ ഭവിച്ചീടും സർവ്വാർത്ഥസംസിദ്ധിയും
ശ്വാസങ്ങൾ കുഷ്ഠം ക്ഷയം പ്രജ്വരം മഹോദരം
കാസങ്ങൾ രാജയക്ഷ്മാവിത്യാദിരോഗമെല്ലാം
തീക്ഷ്ണമാപ്രതിവൃത്തം ഇന്നിതു ചൊല്ലീടുകിൽ
തൽക്ഷണംതന്നെ നന്നായ് നശിക്കുമസംശയം
പൊന്നും വെള്ളിയും പത്മരാഗാദിയായീടുന്ന
ഭിന്നമാം മണികളും മത്തവാരണങ്ങളും

ധാന്യജാലവും നല്ല പശുക്കളും വർദ്ധിച്ചീടും
നന്നായുള്ളോരിവൃത്തം പഠിക്കുന്നവർക്കുടൻ
വേദങ്ങളും നാലുമുപവേദങ്ങളും നാലുമാറിനാ
വേദാംഗമാറും കണാദിസ്മൃതികളശേഷവും
വേദാന്താദിയായെയുള്ള സമസ്തശാസ്ത്രങ്ങളും
വാദമില്ലറിഞ്ഞീടുമിക്കഥ കേൾക്കുന്നവർ
ഉൾക്കുളിർ ഭക്തിയോടെ പഠിക്കും ജനങ്ങൾക്ക
ഉൾക്കുന്നോർ ഭഗവാന്റെ പുത്രിതൻ പ്രസാദത്താൽ
ഭക്തിയും വിരക്തിയുമുണ്ടാകും വിജ്ഞാനവും
മുക്തിയും കയ്യിലാകും ധരിക്ക ധരാപതേ!
ധന്യതയേറീടുന്നോരിക്കഥ സമസ്തവും
നന്നായിപ്പഠിച്ചീടും നരന്മാർക്കുത്തമം
മന്നിലും സ്വർഗ്ഗത്തിലും പാതാളലോകത്തിലും
മിന്നുന്നോരമലമാം യശസ്സു വർദ്ധിച്ചീടും
വിപ്രനെക്കൊന്നോരുത്തന്റെ പാപവും ഗുരു
തല്പത്തെ ശമിച്ചവൻ തന്നുടെ പാപങ്ങളും
നൽപൊന്നു കവർന്നീടുന്നവന്റെ വൻ പാപവും
കെല്ലോട്ടുകള്ളുകുടിക്കുന്നവൻതൻ പാപവും
ഇപ്പാപികളോട് സംസർഗ്ഗം ചെയ്യുന്നവ-
ർക്കുള്ളമെന്നിയെ കലർന്നീടുന്നോരപ്പാപവും
ക്ഷിപ്രമൊക്കെയും നശിച്ചീടുമിക്കാളിതന്റെ
സൽപുണ്യപ്രദമായ ചരിത്രം കേട്ടുവെന്നാൽ
പുത്രനെക്കാമിച്ചീടും ജനത്തിന്നതിവേഗം
പുത്രനുണ്ടായിവരുമിക്കഥ കേട്ടുവെന്നാൽ
മിത്രസൽക്കളത്രാദി കാമിക്കും ജനങ്ങൾക്ക
മിത്രസൽക്കളത്രാദിവൃന്ദമുണ്ടായ്വരും
നിർമ്മലമായീടുന്നോരിക്കഥ കേൾക്കുന്നോർക്ക്
ധർമ്മാർത്ഥകാമങ്ങളും മോക്ഷവുമുണ്ടായ്വരും

കഷ്ടബാധങ്ങളെല്ലാമൊഴിഞ്ഞു ദൂരെപ്പോകും
ശർമ്മവും ഭവിച്ചീടും ശത്രുനാശവും വരും
ഉത്തമമായ കാളീമാഹാത്മ്യമെഴുതിയ
പുസ്തകം കരത്തന്നിൽ വഹിക്കും നരന്മാർക്കു
ഇത്തിരിപോലും ഭൂതദ്രോഹത്താലുണ്ടായീടാ
മത്തലുതടവിക്കയില്ലെന്നതിനില്ല വാദം
ധന്യമാമീ പുസ്തകം വിളങ്ങുന്നൊരു ഗൃഹം
തന്നിൽ വാഴുന്ന യുവാവൃദ്ധബാലകന്മാർക്കു
എന്നുമെമസൂരികാദ്യുഗ്രരോഗങ്ങളുണ്ടാ-
കുന്നീടാ പിന്നെ മററു രോഗങ്ങളുണ്ടാകുമോ
പാരമേറീടുന്നോരീക്കാളീമാഹാത്മ്യം കേട്ടാൽ
നിതാന്തമവൈധവ്യം ഭവിക്കും പെണ്ണുങ്ങൾക്കു
സന്തതിയുമുണ്ടാം സമ്പത്തു വർദ്ധിച്ചീടും
അന്ത്യത്തിൽ മോക്ഷമതും സിദ്ധിക്കുമസംശയം
ചിത്തരംഗത്തിലേററം ആനന്ദം വളർക്കുമാ-
റിത്തരം ഭദ്രകാളിതന്നുടെ കഥാമൃതം
ഉത്തമസ്ത്രീസംഘത്തോടൊരുച്ചു പുണ്യമേറും
രത്നമന്ദിരത്തിൽനിന്നങ്ങു പോയീടിനാൾ
കൊച്ചുണ്ണിരാജവൃദ്ധാപുത്രിയാം കാളിതന്റെ
മെച്ചമേറീടുന്നോരു സൽക്കഥാമൃതമിദം
അച്ചിന്നകാളിഭക്തികലർന്നു കൊടുങ്ങല്ലൂർ
കൊച്ചുണ്ണിക്ഷോണിപാലൻ പരച്ചുനാനിത്തുടം

ശ്രീഭദ്രകാള്യൈ നമഃ

ഇതി ഭദ്രോല്പത്തിപ്രകരണെ

പഞ്ചമ പാദം സമാപ്തഃ.

സമാപ്തം.

